# സഹോദരി





Vol. III. October, 1944. No. 5.

### ലേഖകന്മാർക്കു്

പ്രസിദ്ധീകരണത്തിനുള്ള ലേഖനങ്ങൾ അതാതുമാസം 15-ാംതിയതിക്കകം ഇവിടെ കിട്ടിയിരിക്കേണ്ടതാണു്. പ്രസിദ്ധീകരണയോഗ്യമല്ലാത്ത ലേഖനങ്ങൾ മടക്കി അയയ്ക്കുന്നതല്ല.

പത്രാധിപർ, "സഹോദരി" കൊല്ലം.

# വിഷയവിവരം



## വരിസംഖ്യ. (എപ്പോഴും മുൻകൂർ)

ആണ്ടേയ്ക്കു ഒന്നായി മുൻകൂർ 5 രൂപാ.
തപാലിൽ ,, 6 രൂപാ.
ഒററ പ്രതിക്കു ,, 8 അണ.

## പരസ്യക്കൂലി.

ഫുൾ പേജിനു 25 രൂപാ. അര പേജിനു 13 രൂപാ. കാൽ പേജിനു 7 രൂപാ.

ലേഖനങ്ങൾ, മാററപ്പത്രങ്ങൾ മുതലായവ പത്രാധിപരുടെ പേർക്കും, മറെറല്ലാ എഴുത്തുകുത്തുകളും മണിയാർഡറുകളും മാനേജരുടെ പേർക്കും അയയ്ക്കേണ്ടതാണ്.

മാനേജർ, "സഹോദരി" കൊല്ലം.

# സഹോദരി

പുസ്തകം ൩ | ൧൯൪൮ ഒക്ടോബർ | ലക്കം ൭


## വിവേകാനന്ദസ്വാമി മാതൃഭാഷയെപ്പററി

(പി. ശേഷാദ്രി ബി. ഏ., എം. എൽ)

വിശ്വവിശ്രുതനായ വിവേകാനന്ദസ്വാമിയെ മതാചാര്യനും മതപ്രസംഗകനും ആയ ഒരു മഹാപുരുഷനായിട്ടാണു സാധാരണയായി ജനങ്ങൾ ഗണിച്ചുവരുന്നതു്. എന്നാൽ അദ്ദേഹത്തിന്റെ പ്രതിഭാവിലാസം സർവ്വതോമുഖമായിരുന്നു. പാചകന്മാരിൽ അഗ്രഗണ്യനായും ഗായകന്മാരിൽ അദ്വിതീയനായും വ്യായാമാദികായികാഭ്യാസങ്ങളിൽ അപ്രതിദ്വന്ദ്വിയായും ഇങ്ങനെ പല വിദ്യകളിലും കലകളിലും അത്യുത്തമനായിത്തന്നെ അദ്ദേഹം പരിലസിച്ചിരുന്നു. വംഗസാഹിത്യത്തിലും അദ്ദേഹത്തിനു് ഒരു ഉൽകൃഷ്ടസ്ഥാനമാണു് ഉള്ളതു്. സ്വാമികളുടെ രക്ഷാധികാരത്തിൽ ആരംഭിക്കപ്പെട്ട 'ഉൽബോധന' എന്ന ബംഗാളിമാസിക ഇന്നേക്കു് നാല്പത്താറുവർഷങ്ങളായി വംഗഭാഷാസേവനം ഗണ്യമായവിധത്തിൽ നടത്തിവരുന്നു. ആ മാസികയുടെ ഒന്നാമത്തെ ലക്കത്തിൽ അത്യുജ്ജ്വലമായ ഒരു പ്രസ്താവന സ്വാമികൾ എഴുതി. അതിനെത്തുടർന്നു അനുസ്യൂതമായി പല ലേഖനങ്ങൾകൊണ്ടു് ഉൽബോധനത്തിനു ദൃഢപ്രതിഷ്ഠ കിട്ടുന്നതിനു് അദ്ദേഹം സഹായിച്ചു. ഈ ഉപന്യാസങ്ങളെല്ലാം പിൽക്കാലത്തിൽ പുസ്തകരൂപത്തിൽ പ്രസിദ്ധീകൃതമായി വംഗസാഹിത്യത്തെ അലങ്കരിച്ചുകൊണ്ടിരിക്കുന്നു. മഹാതത്വചിന്തകനായ ശ്രീ അരവിന്ദഘോഷ് ഇങ്ങനെ പറയുന്നു. വിവേകാനന്ദസ്വാമിയുടെ ബംഗാളിലേഖനങ്ങൾക്കു ജീവനുണ്ടു്. ഭാഷയ്ക്കും ഭാവത്തിനും ഇത്രത്തോളം തേജസ്സും ഓജസ്സും മറ്റൊരിടത്തും കാണുന്നില്ല.

1900-ഫെബ്രുവരിമാസത്തിൽ അമേരിക്കയിൽനിന്നും 'ഉൽബോധന'പത്രാധിപക്കു ബംഗാളിഭാഷയെസംബന്ധിച്ച ഒരു

എഴുത്തു സ്വാമികൾ അയച്ചു. അതു് ആയാണ്ടു മീനമാസത്തിലെ ഉൽബോധനത്തിൽ പ്രസിദ്ധപ്പെടുത്തിയിരുന്നു

ഇംഗ്ലീഷ് സംസ്കൃതം തുടങ്ങിയ മഹാഭാഷകളിൽ എത്രമാത്രം അവഗാഢമായ പാണ്ഡിത്യം ആർജ്ജിച്ചാലും മാതൃഭാഷ ശരിയായും സുഗമമായും പ്രയോഗിക്കാനുള്ള കഴിവില്ലെങ്കിൽ യഥാർത്ഥമായ പാണ്ഡിത്യവും അഭിവൃദ്ധിയുമുണ്ടാകാൻ പ്രയാസമാണു് എന്ന തത്വം വിവേകാനന്ദസ്വാമി അക്കാലത്തുതന്നെ ശരിയായി ഗ്രഹിച്ചിരുന്നു. ഇംഗ്ലീഷിലും സംസ്കൃതത്തിലും മററു പല ഭാഷകളിലും മഹാപണ്ഡിതനായിരുന്ന അദ്ദേഹം മാതൃഭാഷയായ ബംഗാളിയെപ്പററി പറയുന്ന കാര്യങ്ങൾ അക്ഷരശഃ അഭ്യസ്തവിദ്യരായ മലയാളികളുടേയും ശ്രദ്ധയ്ക്കു വിഷയീഭവിക്കുന്നതു ഗുണകരമായിരിക്കുമെന്നു വിശ്വസിച്ചുകൊണ്ടു് സ്വാമിയുടെ ലേഖനത്തിന്റെ പരിഭാഷ ചുവടെ ചേർക്കുന്നു.

നമ്മുടെ ദേശത്തിൽ പ്രാചീനകാലംമുതൽക്കു സകല വിദ്യകളും സംസ്കൃതത്തിൽ ആയിരുന്നതുകൊണ്ടു് പണ്ഡിതന്മാരുടെയും സാധാരണന്മാരുടെയും ഇടയ്ക്കു ഒരു അപാരമായ അന്തരം ഉണ്ടായി. ബുദ്ധൻ തുടങ്ങി, ചൈതന്യൻ, രാമകൃഷ്ണൻ വരെ ലോകഹിതാർത്ഥം അവതരിച്ചിട്ടുള്ളവർ എല്ലാവരുംതന്നെ സാധാരണജനങ്ങളുടെ ഭാഷയിൽ സാധാരണന്മാരോടു് ഉപദേശിച്ചിരുന്നു. പാണ്ഡിത്യം എന്നതു ശ്രേഷ്ഠം തന്നെ. എന്നാൽ ദുർബോധ്യവും അസ്വാഭാവികവും കൃത്രിമവുമായ ഭാഷകൂടാതെ പാണ്ഡിത്യം പ്രകാശിക്കയില്ലേ? നാടോടി ഭാഷയിൽക്കൂടെ കലാനൈപുണ്യം പ്രകാശിപ്പിക്കാൻ പാടില്ല എന്നുണ്ടോ? സ്വാഭാവികമായ ഭാഷയെ ത്യജിച്ചു് അസ്വാഭാവികമായ ഭാഷയെ സൃഷ്ടിക്കേണ്ട ആവശ്യം എന്തു്? ഗൃഹത്തിൽവച്ചു് വർത്തമാനം പറയാൻ ഉപയോഗിക്കുന്ന ഭാഷകൊണ്ടുതന്നെയാണല്ലോ സകല പാണ്ഡിത്യഗവേഷണങ്ങളും നടത്തുന്നതു്? എന്നാൽ എഴുതുന്നസമയം അതിനെ മാററി അസ്വാഭാവികമാക്കുന്നതു് എന്തിനു്? തന്റെ മനസ്സിൽ തത്വജ്ഞാനം, ഭൌതികജ്ഞാനം, സയൻസ് മുതലായവയെപ്പററി ആലോചിക്കുന്നതിനും അന്യരോടു ചർച്ചചെയ്യുന്നതിനും ഉതകുന്ന ഭാഷ ആ വിഷയങ്ങൾ എഴുതുന്നതിനു ഉപകരിക്കയില്ലേ? അങ്ങനെ ഉപകരിക്കയില്ലെങ്കിൽ നിങ്ങളുടെ മനസ്സിൽ ചിന്തിക്കാനും അന്യരോടുകൂടി ആലോചിക്കുന്നതിനും എങ്ങനെയാണു പ്രയോജനപ്പെട്ടതു്? യാതൊരുഭാഷയിൽ നമ്മുടെ ആശയങ്ങളെ പ്രകാശിപ്പിക്കയും സ്നേഹാദിവികാരങ്ങളെ അറിയിക്കയും ചെയ്യുന്നുവോ അതിനെക്കാൾ ഉതകുന്ന ഭാഷ മറെറാന്നുമില്ല. ആ ഭാവവും ഭംഗിയും പ്രയോജനപ്പെടുത്താം. ആ ഭാഷയ്ക്കുള്ള ശക്തി, അല്പമായ വാക്കുകൾകൊണ്ടു് അനേകം അർത്ഥങ്ങൾ അറിയിക്കാനുള്ള കഴിവ്, ഭാഷയെ ഇഷ്ടാനുസരം പ്രയോഗിക്കാനുള്ള വഴക്കം — ഇതൊന്നും ഒരു കൃത്രിമഭാഷയ്ക്കു ഒരിക്കലും കിട്ടുകയില്ല. മൂർച്ചയുള്ള കത്തിപോലെ ഭാഷയെ ആവശ്യപ്പെട്ടവിധം ഉപയോഗിക്കാൻതക്കവണ്ണം ആക്കിത്തീർക്കണം; മുറിച്ചാൽ ഉടൻ മുറിയണം. നമ്മുടെ ഭാഷ സംസ്കൃതത്തിലെ ഒരു രീതിയായ മന്ദഗതിയെ അനുകരിച്ചു് അസ്വാഭാവികമായിത്തീർന്നിരിക്കുന്നു. ഭാഷ എന്നതു് ഉന്നതിയുടെ പ്രധാനമാർഗ്ഗവും ലക്ഷണവുമാണു്.

അതെല്ലാം ശരിതന്നെയെങ്കിലും ബംഗാൾദേശത്തിൽ ഓരോദിക്കിലും ഭാഷയുടെ രീതി മാറുന്നതുകൊണ്ടു് ഏതു ദിക്കിലെഭാഷയാണു സ്വീകാര്യം എന്നൊരു ചോദ്യം ഉണ്ടാകാം. പ്രകൃതിനിയമം അനുസരിച്ചു ബലമുള്ളതും പ്രചാരത്തിൽ വരുന്നതും ആയ ഭാഷയെത്തന്നെ അവലംബിക്കണം. അതായതു് കൽക്കട്ടയിലെ ഭാഷ, കിഴക്കുനിന്നോ പടിഞ്ഞാറുനിന്നോ എവിടെനിന്നു വരുന്നയാളും ഒരിക്കൽ കൽക്കട്ടയിലെ കാററു് ഏററാൽ ആ ഭാഷതന്നെ ഉപയോഗിച്ചുതുടങ്ങുന്നു. ഏതുഭാഷ സ്വീകരിക്കണമെന്നു് പ്രകൃതിതന്നെ ഇപ്രകാരം നമുക്കു കാണിച്ചുതരുന്നു. ഗതാഗതസൌകര്യങ്ങൾ വർദ്ധിക്കുംതോറും കിഴക്കേബംഗാൾ, പടിഞ്ഞാറേബംഗാൾ എന്നു് ഭേദം ഇല്ലാതെയാകും. ബംഗാൾ മുഴവനും കൽക്കട്ടായിലെ ഭാഷയിൽതന്നെ സംസാരിക്കും. ഏതുദിക്കിലെ ഭാഷ സംസ്കൃതത്തോടു് അടുത്തിരിക്കുന്നു എന്നതല്ല, ഏതു ഭാഷയാണു ജയിക്കുന്നതു് എന്നാണു ആലോചിക്കേണ്ടതു്. കൽക്കട്ടയിലെ ഭാഷ അല്പകാലത്തിനുള്ളിൽ ബംഗാൾദേശത്തിലെ ഭാഷയായി തീരുമെന്നു കാണുന്നതുകൊണ്ടു് പുസ്തകഭാഷയും നാടോടിഭാഷയും ഒന്നാകണമെങ്കിൽ കൽക്കട്ടയിലെ ഭാഷയെ അടിസ്ഥാനമാക്കേണ്ടതു. ബുദ്ധിമാന്മാരുടെ അവശ്യകർത്തവ്യമാണു്. പ്രാദേശികമാത്സര്യത്തെ ഈ കർത്തവ്യസിദ്ധിക്കായി ഉപേക്ഷിക്കണം. ദേശത്തിന്റെ നന്മയ്ക്കുവേണ്ടി പ്രാദേശികപ്രാധാന്യത്തെ വിസ്മരിക്കണം. ഭാഷ എന്നതു് ആശയത്തിന്റെ വാഹനമാണു്. ആശയംതന്നെയാണു പ്രധാനം. അതുകഴിഞ്ഞുവേണം ഭാഷയെപ്പററി ആലോചിക്കാൻ. വജ്രവും മുത്തുംമററും അണിയിച്ച ഒരു കുതിരയുടെ പുറത്തു കുരങ്ങിനെ ഇരുത്തിയാൽ ശോഭിക്കുമോ? സംസ്കൃതത്തിന്റെ കാര്യം ആലോചിക്കുക. ബ്രാഹ്മണങ്ങൾ, ശബരസ്വാമിയുടെ മീമാംസാഭാഷ്യം, പതഞ്ജലിയുടെ മഹാഭാഷ്യം, ശ്രീശങ്കരാചാര്യരുടെ ഭാഷ്യം ഇവയെല്ലാം നോക്കുക. പിന്നീടു് അർവാചീനസംസ്കൃതവും നോക്കുക. മനുഷ്യൻ ജീവിച്ചിരിക്കുമ്പോൾ ജീവൽഭാഷയും മരിച്ചാൽ മൃതഭാഷയും സംസാരിക്കുന്നുവെന്നു കാണാം. മരണം അടുക്കയും നൂതനചിന്താശക്തി ക്ഷയിക്കയും ചെയ്യുമ്പോൾ ഒന്നുരണ്ടു ചീഞ്ഞ ആശയങ്ങളെ പുഷ്പചന്ദനാദ്യലങ്കാരങ്ങളോടുകൂടി പ്രകാശിപ്പിക്കാൻ ശ്രമിക്കും. പത്തുവശം ദീർഘവിശേഷണങ്ങൾകൊണ്ടു നിറച്ചിട്ടു് 'രാജാ ആസീത്' എന്നു് എഴുതും. അഹഹ! എന്തെല്ലാം വിശേഷണങ്ങൾ, സമാസങ്ങൾ, ശ്ലേഷങ്ങൾ! ഇതെല്ലാം മൃത്യുലക്ഷണങ്ങളാണു്. ദേശം നശിക്കാൻ ആരംഭിച്ചപ്പോൾ ഈ ലക്ഷണങ്ങൾ ആവിർഭവിച്ചു. ഇതെല്ലാം ഭാഷയിൽ മാത്രമല്ല സകല കലകളിലും വന്നുചേർന്നു. ഗൃഹങ്ങൾക്കു ഭാവപ്രകാശമോ കലാസൌന്ദര്യമോ ഇല്ല. ചില തൂണുകൾ നിറുത്തിയിരിക്കുന്നതുമാത്രംകൊണ്ടു് എന്തു ഭംഗിയാണുള്ളതു്? മൂക്കും കാതും എല്ലാം കുത്തി ആഭരണങ്ങൾ ധരിക്കുന്നതുകൊണ്ടു് എന്തു സൌന്ദര്യമാണുള്ളതു്? ആ ആഭരണങ്ങളിൽ ലതയും ഇലയും മററും കോലാഹലമായി ചിത്രീകരിച്ചിരിക്കുന്നു. പാട്ടു് കരച്ചിലാണോ ശണ്ഠയാണോ എന്നു് അറിയാൻവയ്യ! അതിന്റെ ആശയവും ഉദ്ദേശ്യവും ഭരതമുനിക്കുപോലും മനസ്സിലാക്കാൻ സാധിക്കയില്ല! പാട്ടുപാടുമ്പോൾ സ്വാവയവങ്ങളും വളയ്ക്കുയും പുളയ്ക്കുയും ചെയ്യുന്നു. മുപ്പത്താറു നാഡികളേയും ചലിപ്പിച്ചുകാണിക്കുന്നു. മാത്രമല്ല, ചില വിഭേ

ശീയഗായകന്മാരെ അനുകരിച്ചു പല്ലുകൾ അടച്ചുംകൊണ്ടു് മൂക്കിൽക്കൂടി പാടാനും നമ്മുടെ ആളുകൾ പഠിച്ചുതുടങ്ങിയിരിക്കുന്നു!

ഇതെല്ലാം ശരിപ്പെടുത്തേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. ആശയവും ജീവനും ഇല്ലാത്ത ഭാഷയും കലയും സംഗീതവും നിഷ്പ്രയോജനംതന്നെ. ജനതയുടെ ജീവിതത്തിൽ ബലം വർദ്ധിക്കുന്തോറും ഭാഷയും ശില്പവും സംഗീതവും താനേതന്നെ ശക്തിപൂർണ്ണമായും ജീവത്തായുംതീരും. (രണ്ടു നാടോടിവാക്കുകൾക്കുള്ള ആശയവൈപുല്യം രണ്ടായിരം വിശേഷണങ്ങൾകൊണ്ടും കിട്ടുന്നതല്ല.) അപ്പോൾ ഈശ്വരവിഗ്രഹങ്ങളെ കണ്ടാലുടൻതന്നെ ഭക്തിയുണ്ടാകും. ലളിതമായ ആഭരണംധരിച്ച സ്ത്രീകളെ കാണുമ്പോൾ സാക്ഷാൽ ദേവികളെന്നുതോന്നും. മാത്രമല്ല നമ്മുടെ വീടും വാതലും എല്ലാം പ്രാണസ്പന്ദനംകൊണ്ടു വിളങ്ങും.

---

# 'മാററൊലി'

## ഒരു നിരൂപണം

(എസ്. ഗുപ്തൻനായർ)

ആധുനികമലയാളത്തിലെ മൂന്നു മഹാകവികളും, മനഃപൂർവ്വംകൊണ്ടോ യാദൃശ്ചികത്വംകൊണ്ടോ എന്നറിഞ്ഞുകൂടാ, മിക്കവാറും ഒരേതരത്തിലുള്ള ഒരിതിവൃത്തത്തെ അടിസ്ഥാനപ്പെടുത്തി ഓരോ ഖണ്ഡകാവ്യങ്ങളെഴുതാനിടയായി. ആ മൂന്നു ഖണ്ഡകാവ്യങ്ങളുടെയും വിഷയം 'വേശ്യാനിർവ്വാണ'മാണു്—കരുണയുടെയും മഗ്ദലനമറിയത്തിന്റെയും പിംഗളയുടെയും. ആ ഒരു കാരണംകൊണ്ടുതന്നെ പ്രസ്തുത കാവ്യങ്ങൾ മൂന്നും ഒരു താരതമ്യപഠനത്തിനു വക നൽകുന്നു. ഏതാനുംകൊല്ലംമുമ്പു് തിരുവനന്തപുരത്തെ 'Old College' മാസികയിൽ ഇവയെ മൂന്നിനെയും അധികരിച്ചു നടത്തിയ ലഘുവായ ഒരു പഠനം പ്രസിദ്ധപ്പെടുത്തിയിരുന്നു. വിപുലമായൊരു തോതിൽ അവയെ മൂന്നിനേയും താരതമ്യപ്പെടുത്തിയും വെവ്വേറെയായും പഠിച്ചതിന്റെ ഫലമാണു മി. മുണ്ടശ്ശേരിയുടെ 'മാററൊലി.'

മലയാളത്തിൽ വിമർശനം ഒരു കലാസൃഷ്ടി എന്ന നിലയ്ക്കു ആഹ്ലാദകാരകമായി ഇതുവരെ ആരും എഴുതി കണ്ടിട്ടില്ല. അതൊരുവക ചിത്തപറച്ചിലായിട്ടും ഒരുവക കടപ്പാടുതീർക്കലായിട്ടും ആണു കാണാനുള്ളതു്. ഒന്നുകിൽ വാനോളം വാഴ്ത്തും. അല്ലെങ്കിൽ നരകത്തിലോളം താഴ്ത്തും. അതാണു നമ്മുടെ വിമർശകന്മാരുടെ പതിവു്. വഴിപിഴച്ച ഈ മട്ടിനോടു ഇടപഴകിയ ഒരു വായനക്കാരനു് മി. മുണ്ടശ്ശേരിയുടെ നിരൂപണഗ്രന്ഥത്തിലേക്കു, വെയിലത്തു നടക്കുന്ന ഒരു വഴിക്കാരൻ തണലേകുന്ന ഒരു പേരാലിൻചുവട്ടിലേക്കു എന്നവണ്ണം പ്രവേശിക്കാം. മി. മുണ്ടശ്ശേരിയുടെ നിരൂപണം തികച്ചും ഒരു കലാസൃഷ്ടിയാണു്. അതു കാവ്യവൃക്ഷത്തോടു ഒട്ടിപ്പിടിച്ചു് അതിനെമാത്രം കാർന്നുതിന്നുന്ന ഒരിത്തിൾക്കണ്ണിയല്ല. കാവ്യലോകത്തിന്റെ ഇരുളടഞ്ഞ മണ്ഡലങ്ങളിലേക്കു്, അനുവാചകന്റെമുമ്പേ കൈത്തിരിയും പിടിച്ചുകൊണ്ടുപോകുന്ന ഒരു തരുണിയാണതു്. ആ നിരൂപണപദ്ധതിയിൽ 'പരന്ന വായനയുടെയും കടന്ന നോട്ടത്തിന്റെയും' ലക്ഷണങ്ങൾ കാണാം. നിർമ്മാണകുശലമായ ഒരു പ്രതിഭയിൽമാത്രം വിളയുന്ന സരസപ്രയോഗങ്ങൾ കാണാം. കാവ്യഗാത്രത്തെ മാത്രം സ്പർശിച്ചു് അവശ്യവിജ്ഞേയങ്ങളായ കാര്യങ്ങൾമാത്രം അടുക്കിപ്പറഞ്ഞു് നിരൂപണത്തെ മുഷിപ്പനാക്കുന്ന ഒരു മട്ടുകാരനല്ല മുണ്ടശ്ശേരി. അദ്ദേഹം ഒരു കൃതിയെ വിമർശിക്കുമ്പോൾ തൽക്കർത്താവിന്റെ ഇതരകൃതികളെക്കൂടി താരതമ്യപ്പെടുത്തി കവിയുടെ സാമാന്യങ്ങളായ ഗുണവിശേഷങ്ങളെയും പ്രത്യേകതകളെയും നിരത്തിക്കാണിക്കാൻ മടിച്ചിട്ടില്ല. കരുണ, മഗ്ദലനമറിയം, പിംഗള ഈ മൂന്നു കൃതികളെ വി

മർശിക്കുന്നതോടൊപ്പം ആശാൻ, വള്ളത്തോൾ, ഉള്ളൂർ ഈ മൂന്നു മഹാകവികളുടെയും കവനകലയുടെ മർമ്മംഗ്രഹിച്ച് അവയെപ്പററി നാതിവിസ്തരമായി ഓരോ ഉപന്യാസത്തിൻെറയും തുടക്കത്തിൽ പറഞ്ഞുവച്ചിട്ടുണ്ട്.

ഒരു പ്രതിപാദ്യത്തിനെപ്പററി ചർച്ചചെയ്തു പറഞ്ഞുപോകുമ്പോൾ നല്ല ഗ്രന്ഥപരിചയമുള്ള ഏതൊരു വിമർശകനും ഇതര സാഹിത്യങ്ങളിലെ സമാനങ്ങളായ സന്ദർഭങ്ങളെപ്പററി ഓർമ്മിച്ചുപോകും. അവയെ എല്ലാം അതാതു സ്ഥാനങ്ങളിൽ എടുത്തു കാണിച്ച് പ്രസ്തുത മായ കൃതിയുടെ ഉൽക്കർഷത്തെയോ അപകർഷത്തെയോ കാണിക്കുക എന്നതു കുറെ ദുഷ്കരമെങ്കിലും ഒരു ഉത്തമവിമർശകൻ അവശ്യം ചെയ്യേണ്ടതാണ്. മി. മുണ്ടശ്ശേരി ആ കൃത്യം നിർവ്വഹിച്ചിട്ടുണ്ട്. ആശാൻെറ കാവ്യങ്ങളിലെ വിഷാദച്ഛായയെപ്പററി പറയുമ്പോൾ തോമസ് ഹാർഡിയുടെ മനോഭാവവുമായി താരതമ്യപ്പെടുത്തുന്നതും ആശാൻെറ നായികമാരുടെ സ്വഭാവനിരൂപണത്തിൽ, ലയഡോമിയാ മുതലായ ആംഗ്ലേയനായികമാരെപ്പററി പറഞ്ഞതും ഉചിതമായി. പക്ഷേ ഹാർഡിയുടെ 'പെസ്സിമിസം' 'ലോകത്തോടു ശുണ്ഠികടിച്ചു തൂങ്ങിച്ചാകുവാൻ ആളുകളെ അനുവദിക്കുന്ന' ഒന്നാണോ എന്നതു ചിന്തനീയമായ ഒരഭിപ്രായമാണ്. സൗകര്യത്തിനുവേണ്ടി നമുക്കാവിചാരം മാററിവയ്ക്കുകയേ നിർവാഹമുള്ളു.

മി. മുണ്ടശ്ശേരിയുടെ നിരൂപണത്തിൽ അദ്ദേഹം ഏററവും കൂടുതൽ ശ്രദ്ധ ചെലുത്തിയിരിക്കുന്നതു, ഔചിത്യവിചാരത്തിലാണ്. അനൗചിത്യമല്ലാതെ രസഭംഗത്തിനു മററു യാതൊരു കാരണവുമില്ലെന്നു പറഞ്ഞ ക്ഷേമേന്ദ്രൻെറ മതത്തെ മാനദണ്ഡമാക്കിവച്ചുകൊണ്ടാണു അദ്ദേഹം ഈ മൂന്നു കാവ്യങ്ങളെയും അളക്കുന്നതു്. അതുകൊണ്ടാണ് അദ്ദേഹം 'കരുണ'യെ ഏററവും കൂടുതൽ പ്രശംസിക്കുന്നതും മഹാകവി ഉള്ളൂരിൻെറമേൽ ഇത്രകണ്ടു കയർത്തുകയറുന്നതും. ആശാൻ യഥാർത്ഥത്തിൽ ഒരു ഔചിത്യവേദിയായിരുന്നു. കരുണയിൽ ആ തോഴിയുടെ നെട്ടോട്ടങ്ങൾ എണ്ണിയെണ്ണി വർണ്ണിക്കാതിരുന്നതും നായികയുടെ ചരിത്രം അനുക്രമം പറയാതെ അവളുടെ ദുരന്തത്തിൻെറ കാരണങ്ങൾ എന്നമട്ടിൽ പിന്നീടു കൂട്ടിച്ചേർത്തതും എല്ലാം ഔചിത്യത്തിൽ ആശാനുള്ള നിഷ്ഠയുടെ നിദർശനങ്ങളാണ്.

ഉചിതമായി ഉപചയിക്കപ്പെടാത്ത ഒരു അലങ്കാരത്തെയോ ഒരു വർണ്ണനയെയോ, ഒരു പദത്തെത്തന്നെയോ ഈ നിരൂപകൻ ആദരിക്കുന്നില്ല. പക്ഷേ അതൊന്നുമാത്രം വച്ചുകൊണ്ട് ഉള്ളൂരിനെ ഇത്രയ്ക്കു കുററം പറഞ്ഞതു നന്നായില്ല. "കാളിദാസാദികളുടെ വൈകല്യങ്ങളെക്കുറിച്ചുപോലും പറയുമ്പോൾ 'ഇതിപ്രാമാദികം' എന്നതിനു പകരം 'ഇതി ചിന്തനീയ' എന്നൊഴുതി വിരമിക്കുന്ന മല്ലിനാഥപ്രഭൃതികളുടെ മനോഭാവ"ത്തെ ആദരിക്കുന്ന ഈ നിരൂപകൻ, "ഏഴും ഒമ്പതും പത്തും ഖണ്ഡങ്ങളിലെ കേശാദിപാദങ്ങൾ—ഛെ, അവയെപ്പററി പറയാതിരിക്കുകയാണ് ഭേദം? എന്ന് അനാദരവോടുകൂടി കുററംപറഞ്ഞതു തീർച്ചയായും ഭംഗിയായില്ല. ഓരോ കവിയുടെയും രീതി ഓരോവിധത്തിലല്ലേ? ഒരാൾ ചിന്താബന്ധുരങ്ങളായ ആശയങ്ങൾ വാരിവിതറുമ്പോൾ മറെറാരാൾ സംഗീത സങ്കലിതങ്ങളായ പദങ്ങളായിരിക്കും അടുക്കി

വയ്ക്കുന്നതു്. രണ്ടുപേരെയും ഒരേ അളവു കോൽ കൊണ്ടു അളക്കുന്നതു് അപകടത്തിലാകാനേ വഴിയുള്ളൂ.

മൂന്നു കാവ്യങ്ങളുടെ നിരൂപണം മാത്രം കൂട്ടിച്ചേർത്തു് ഒരു പുസ്തകമാക്കണമെങ്കിൽ വിമർശനങ്ങൾ സുദീർഘങ്ങളായിരിക്കണമല്ലോ. മാറെറാലിയിലെ നിരൂപണങ്ങൾ സുദീർഘങ്ങൾതന്നെയാണു്. എന്നാൽ 102 പേജുള്ള ഈ ഗ്രന്ഥത്തിന്റെ പകുതിയിലധികവും കരുണയെപ്പററിയുള്ള പഠനമാണു് അപഹരിച്ചിരിക്കുന്നതു്. ആ കാവ്യമായിരിക്കാം മി. മുണ്ടശ്ശേരി ഏററവു മധികം നിഷ്കർഷിച്ചു പഠിച്ചതു്. അല്ലെങ്കിൽ അതിനെപ്പററി എഴുതിയപ്പോൾ മാത്രമായിരിക്കാം മുഴവൻ ശ്രദ്ധയും പ്രയോഗിക്കപ്പെട്ടതു്. ആകപ്പാടെ ഈ പുസ്തകത്തിലെ നിരൂപണഘോഷം കേട്ടാൽ ആദ്യമാദ്യം ഉച്ചത്തിൽകേട്ടു്, ക്രമേണ വിദൂരതയിലവസാനിക്കുന്ന ഒരു പടഹധ്വനിപോലെ തോന്നും. ആ ഉച്ചത്തിൽ തുടങ്ങുന്ന കരുണയുടെ കാര്യത്തിൽപോലും ഇനിയും പലതും പറയാതെ കിടപ്പുണ്ടു്. പറഞ്ഞതിൽ ചിലതിനെപ്പററി അഭിപ്രായവ്യത്യാസങ്ങളും ഉണ്ടു്. വാസവദത്തയുടെ പ്രണയത്തെപ്പററി ചിന്തിക്കുമ്പോൾ ഇങ്ങനെ കാണുന്നു. "അവളുടെ പ്രണയം ഉപഗുപ്തന്റെ സ്വഭാവവൈശിഷ്ട്യത്തെയല്ലാതെ ഉപഭോഗക്ഷമതയേയും മററും അവലംബിക്കുന്നില്ലെന്നു് വിശേഷിച്ചു് അവധാര്യം." അതു മുഴവനായും സമ്മതിക്കത്തക്കതാണോ? മാംസത്തിന്റെ പ്രേരണയല്ല ഉപഗുപ്തനിലേക്കു വാസവദത്തയുടെ ഹൃദയത്തെ നയിച്ചതെന്നു് എങ്ങനെ പറയാം. നിരൂപകൻതന്നെ മറെറാരിടത്തു ചൂണ്ടിക്കാണിക്കുന്നു. "കരുണയിൽ നായികാനായകന്മാർക്കു സമാഗമേച്ഛയുണ്ടു്. പക്ഷേ ഒന്നു ശാരീരികവും മറെറാന്നു ആദ്ധ്യാത്മികവുമാണു്." അതായതു വാസവദത്തയുടെ ശാരീരികം. ഉപഗുപ്തന്റെ ആദ്ധ്യാത്മികം. അതങ്ങു സമ്മതിച്ചുകൊടുക്കുന്നതിൽ വല്ലായ്മപ്പെടേണ്ട കാര്യമില്ല. പിന്നെന്താണു്, ചെട്ടിയാരന്മാരോടും തൊഴിലാളിത്തലവന്മാരോടും ഇടപെടുന്ന വാസവദത്ത ഉപഗുപ്തനിൽ വിശേഷാൽ കണ്ട ഗുണം എന്നു ചോദിക്കുമായിരിക്കും. അവൾ കൊതിച്ചതു പരിശുദ്ധ പ്രണയം മാത്രമാണു് എന്നു് ഇടയ്ക്കിടെ കവി പറഞ്ഞാലും അതു ഹൃദയത്തിന്റെ മാത്രം പ്രേരണയെന്നു് സമ്മതിക്കാവതല്ല. ചെട്ടിയാരോടു് അവൾ ചേരുന്നതു പണത്തിനുവേണ്ടി. തൊഴിലാളിത്തലവനോടു് അവൾ ചേരുന്നതും പണത്തിനുവേണ്ടി. എന്നല്ല, അവൾ അതിനുമുമ്പു് വേശ്യയായി ജീവിച്ചതു മുഴവൻ പണത്തിനുവേണ്ടിയാണു്. മാംസത്തിന്റെ വിളി അവയിലൊന്നും അടങ്ങിക്കിട്ടുകയില്ല. എന്നാൽ ഉപഗുപ്തനോടു് അവൾ ചേരാൻ ആഗ്രഹിക്കുന്നതു് യഥാർത്ഥമായ, മാംസനിബദ്ധമായ, രാഗത്തിന്റെ പരിതൃപ്തിക്കുവേണ്ടിയാണു്. 'പണമില്ലാഞ്ഞുതാൻ വരാൻ മടിക്കയാവാം' എന്നവൾ ആശങ്കിക്കുന്നില്ലേ? എന്തുകൊണ്ടാണതു്? അവൾ വ്യക്തമാക്കുകയാണു്, ഉപഗുപ്തനിൽനിന്നു് അവൾ ആഗ്രഹിക്കുന്നതു പണമില്ലാതെയുള്ള സാഹചര്യമാണെന്നു്. അതുതന്നെയാണു് ഒന്നാലോചിച്ചാൽ യഥാത്ഥമായ പ്രണയവും. "യഥാത്ഥപ്രേമം വെറും ഭോഗേച്ഛയല്ല, ഭോഗേച്ഛയ്ക്കു പേർ കാമമെന്നാണു്" എന്നിങ്ങനെ പറഞ്ഞു അതിനെ കളിയാക്കേണ്ട കാര്യമില്ല, ശരീരസമാഗമം അത്ര നിഷിദ്ധമാണോ? ഹൃദയസംഗമത്തെ ലാക്കാക്കിയുള്ള പ്രേമമാണു് ജരാമരണങ്ങൾക്കു

ദുരാസദമായി ശോഭിക്കുന്നതെന്നു് നിരൂപകൻ പറയുന്നുണ്ടല്ലോ എന്താണതിനർത്ഥം? ശരീരത്തിനെ ഒഴിച്ചുമാററിയാൽ ഹൃദയങ്ങൾതമ്മിലങ്ങനെ ചേരുമോ? വികാരം എന്നു പറയുന്നതു് ഹൃദയത്തിലുണ്ടാകുന്നതാണെങ്കിലും അതിനു് ആധാരമായി ഒരു ശരീരമില്ലെങ്കിൽ പിന്നെ വികാരമുണ്ടോ? അതുകൊണ്ടു് 'ഹൃദയം ഹൃദയത്തോടു ചേരുന്നു' എന്നും മററും അദ്വൈതമായ കലർത്തി പ്രസംഗിച്ചതുകൊണ്ടു ഫലമൊന്നുമില്ല. മാംസത്തിനു് അതർഹിക്കുന്ന ബഹുമാനം നാം കല്പിച്ചുകൊടുക്കുക തന്നെ വേണം. മാംസത്തിന്റെ യോഗത്തിൽനിന്നുത്ഭവിക്കുന്ന ബന്ധം അല്പനേരത്തേക്കു മാത്രം നിലനിൽക്കുന്നതാണെന്നും നിഷിദ്ധമാണെന്നും ഇനിയും നാം പറയുകയാണെങ്കിൽ അതൊരുവക ആത്മവഞ്ചനയായിരിക്കും. ആശാൻതന്നെ അങ്ങനെ വിശ്വസിച്ചില്ല എന്നതിനു തെളിവാണു് അദ്ദേഹത്തിന്റെ അന്ത്യോപഹാരങ്ങളിലൊന്നായ കരുണ. 'മാംസനിബദ്ധമല്ല രാഗം' എന്ന വാദത്തോടു് മുറുകെപ്പിടിച്ചു നിന്നതിന്റെ ലക്ഷണങ്ങളാണു് നളിനി, ലീല മുതലായ കാവ്യങ്ങൾ എന്നു സമ്മതിക്കതന്നെ വേണം. ആ വാദം അയഞ്ഞയഞ്ഞു ശിഥിലമാകുന്ന കാഴ്ചയാണു് നാം കരുണയിൽ കാണുന്നതു്. നിർവാണമരുളാൻവരുന്ന ഉപഗുപ്തൻ ഒന്നു സ്പർശിച്ചപ്പോൾ വാസവദത്തയ്ക്കു് എന്തുകൊണ്ടു രോമാഞ്ചമുണ്ടായി? അവളുടെ കെടുന്ന സംജ്ഞ വിരലാലുന്നയിച്ച ദീപംപോലെ ഉജ്ജ്വലിച്ചതെന്തുകൊണ്ടു്? മാംസത്തിന്റെ പ്രേരണ.

അതങ്ങനെ നിൽക്കട്ടെ. നമുക്കു മറെറാരു ഭാഗത്തേയ്ക്കു കടക്കാം, "പരിശുദ്ധാനുരാഗത്തിന്റെ കൈപിടിക്കുമാറായ നായികയെ പഴയ ശീലത്തിലേക്കു വലിച്ചിറക്കുവാൻ ഒരു സാധാരണക്കാരൻ അപര്യാപ്തനായിരിക്കും......ഒന്നോ രണ്ടോ നിമിഷത്തേക്കു ഭോഗസരസ്സിന്റെ വക്കിൽ കയറിനിന്നു പരിതഃസ്ഥിതികൾ അവലോകനം ചെയ്യുവാൻ ഭാവിച്ച അവളെ അരയന്നപ്പിടയെപ്പോലെ ആ സരസ്സിലേക്കു വീണ്ടും വലിച്ചിറക്കണമെങ്കിൽ അതിൽ ശോഭിക്കുന്ന കമലങ്ങൾ നിശ്ചയമായും ഹൃദയാകർഷകങ്ങളായിരിക്കണം." ആ ഹൃദയാകർഷകമായ കമലം ഏതാണു്? ധനപതിയായ ചെട്ടിയാർ! എന്താണാച്ചെട്ടിയാരുടെ ആകർഷണം? സൗന്ദര്യമോ? പണമോ? അതോ അയാൾ വന്നിറങ്ങിയ വണ്ടിക്കു കെട്ടിയിരുന്ന കാളയോ, കാളയുടെ മണിയോ? എന്തോ മനസ്സിലാകുന്നില്ല. പക്ഷേ അതു മനസ്സിലാക്കാൻ ത്രാണിയില്ലാത്തവർ ലോകസ്വഭാവത്തെ വേണ്ടുവോളം മനസ്സിലാക്കിയിട്ടില്ല എന്നു നിരൂപകൻ തീർത്തുപറയുന്നു, ശരിയായിരിക്കാം. പക്ഷേ മനസ്സിലാക്കിവച്ചുകൊണ്ടു് അതു സാധുക്കൾക്കു പറഞ്ഞുകൊടുക്കാതിരുന്നതു അക്രമമായിപ്പോയി

ഇങ്ങനെയൊക്കെ അഭിപ്രായവ്യത്യാസങ്ങളിരുന്നാലും കരുണയിലെ രസം, അലങ്കാരനിവേശം, ജീവിതനിരൂപണം മുതലായവയെപ്പററിയുള്ള വിചാരം മി: മുണ്ടശ്ശേരി നിഷ്കൃഷ്ടയോടെതന്നെ ചെയ്തിട്ടുണ്ടെന്നു തീർത്തുപറയാം. സംസ്കൃതക്കാരുടെ കാവ്യമീമാംസാപദ്ധതിയെ നല്ലവണ്ണം മനസ്സിലാക്കിയ ഒരാൾക്കു് നവീനവിജ്ഞാനത്തിലുംകൂടി പരിചയം സിദ്ധിച്ചാൽ അതു രസവിചാരത്തിൽ എത്രത്തോളം സഹായകമായിരിക്കുമെന്നു ഈ നിരൂപണംകൊണ്ടു മനസ്സിലാകും. മനസ്സിന്റെ ഗതിഭേദങ്ങളെപ്പററി ചിന്തിക്കുമ്പോൾ ആചാര്യന്മാർ

എഴുതിവച്ച നവരസങ്ങളിൽ ചെന്നു കുററിയടിച്ചു നിന്നാൽ പോരാ, മനശ്ശാസ്ത്രത്തിന്റെ കണ്ണാടിയിലൂടെ നോക്കി പിന്നെയും സഞ്ചരിക്കണം എന്നു് മി: മുണ്ടശ്ശേരി പറയുന്നതു വളരെ ശരിയാണു്. പക്ഷെ മഗ്ദലനമറിയത്തെ അദ്ദേഹം ആ കണ്ണാടിയിലൂടെ ശരിക്കു് നോക്കിയോ എന്നു സംശയമാണു്. അവിടെ, അദ്ദേഹം വള്ളത്തോൾ വരുത്തിയ വ്യതിയാനങ്ങളുടെ സാധുതയെപ്പററിയുള്ള ചിന്തയിൽ കുറെ മുഴുകിപ്പോയി. മഗ്ദലനമറിയം മററു ഭാഷകളിലെങ്ങനെ? എന്നൊരാലോചനയുടെ തുടക്കം മി: മുണ്ടശ്ശേരി ഇട്ടിട്ടുണ്ടു്. പക്ഷെ വിശ്വസാഹിത്യത്തിലെ പ്രഥിതങ്ങളായ ഒന്നുരണ്ടു കൃതികളെ പ്രത്യേകമായെടുത്തു ഒരു താരതമ്യം നടത്തിയിരുന്നെങ്കിൽ, വ്യതിയാനങ്ങളെപ്പററിയുള്ള വിചിന്തനം കുറേക്കൂടി ഉത്തരവാദിത്വമുള്ളതായിത്തീർന്നേനെ. കുറഞ്ഞപക്ഷം മേററർലിങ്കിന്റെ 'മേരി മാഗ്ദലേനെ'യെങ്കിലും വായനക്കാർക്കു ഒന്നു പരിചയപ്പെടുത്തി കൊടുക്കേണ്ടതായിരുന്നു. പക്ഷെ ഒന്നുണ്ടു് സമാധാനം, അങ്ങനെ പറയാൻ തോന്നുന്നതു മുഴുവനും അങ്ങു് പറഞ്ഞാൽ അതു കലയല്ലാതായിപ്പോകുകില്ലേ എന്നു്.

മി: മുണ്ടശ്ശേരിയുടെ ഭാഷ ഓജസ്സുള്ളതാണു്. അത്ര അപൂർവമല്ലാത്ത ചില തലകുത്തിവാചകങ്ങളെ ഒഴിച്ചാൽ അതിന്റെ ഒഴുക്കിനു് എങ്ങുമൊരു തടസ്സമില്ല.

ആകപ്പാടെ വിമർശകൻ ഇടുങ്ങിയ പരിധികളിൽ നിൽക്കുന്ന ഭാവനാരഹിതനായ ഒരു പരോപജീവിയല്ല, പ്രത്യുത സ്വതന്ത്രനായ ഒരു ചിന്തകനും കലാകാരനും ആണെന്നു ഈ ഗ്രന്ഥം കാട്ടിത്തരും. ഇംഗ്ലീഷിൽ അത്തരം ഗ്രന്ഥങ്ങൾ അനവധി ഉണ്ടു്. മലയാളത്തിൽ ഈ പതിവു് മിക്കവാറും പുത്തരിയാണു്. ഇനി മേലാലെങ്കിലും അതു സാധാരണയാവുമെങ്കിൽ മതിയായിരുന്നു.

# വൈദികകാലത്തെ വിധവ.

(പി. അനന്തൻപിള്ള എം. എ.)

പരേതനായ ഭർത്താവിന്റെ ചിതാഗ്നിയിൽ സ്വശരീരം ദഹിപ്പിക്കത്തക്കവിധത്തിൽ അത്രവളരെ ക്ലേശം ഇൻഡ്യയിൽ ഒരു കാലത്തു് വിധവ അനുഭവിച്ചിരുന്നതായി പുരാണങ്ങൾ ഘോഷിക്കുന്നുണ്ടല്ലോ. ഒടുവിൽ ഈ 'സതിദഹനം' എന്ന ഏർപ്പാടു നിയമംമൂലം നിരോധിക്കേണ്ടതായി വന്നു. എങ്കിലും മരിച്ചതിനു തുല്യമായിട്ടാണു് ഇന്നും ചില സവർണ്ണജാതിക്കാരുടെ ഇടയിൽ വിധവകൾ ജീവിക്കുന്നതെന്നു പറഞ്ഞാൽ അതൊരു അതിശയോക്തിയായിത്തീരുന്നതല്ല. പരിഷ്കാരം വർദ്ധിക്കുന്തോറും മനുഷ്യരുടെ പൈശാചികസ്വഭാവവും തീക്ഷ്ണതരമായിത്തീരുമെന്നുള്ളതിനു് ഇതു നല്ലൊരു ദൃഷ്ടാന്തമാണു്. സ്മൃതികാരന്റെ അഭിപ്രായത്തിൽ സ്ത്രീകൾ സ്വാതന്ത്ര്യം അർഹിക്കുന്നില്ല. വിധവകളോടുള്ള അനന്തരകാലത്തെ പെരുമാററത്തിനു് ഇതൊരു കാരണമായിരിക്കാം. സ്ത്രീകളുടെ സംഖ്യ ക്രമാതീതമായി വർദ്ധിച്ചതായിരിക്കണം മററൊരു കാരണം. യൌവനാരംഭത്തിൽ പുത്രിമാരെ വിവാഹംകഴിച്ചു കൊടുക്കുവാൻ നിവൃത്തിയില്ലാത്ത പിതാവു് ഒരു ചുമടു സർപ്പങ്ങളെ തലയിൽ വഹിച്ചുകൊണ്ടു നടക്കുന്നതുപോലെയുള്ള ക്ലേശമാണു് അനുഭവിച്ചുവന്നതെന്നു ഭർത്തൃഹരിപോലും വിലപിക്കുന്നു.

എന്നാൽ സ്മൃതിയുടേയും പുരാണങ്ങളുടേയും അപ്പുറത്തു് അതിപ്രാചീനകാലത്തെ സ്ഥിതിഗതികൾ നോക്കിയാൽ ഈ വിഷയത്തിൽ പിന്നീടു് എത്രമാത്രം അധഃപതനം സംഭവിച്ചിട്ടുണ്ടെന്നു കാണാവുന്നതാണു്. വൈദികകാലത്തു ഭർത്താവു മരിച്ചാൽ ഒരു നിമിഷംപോലും സ്ത്രീ വിധവയായിക്കഴിഞ്ഞുകൂടേണ്ട ആവശ്യമില്ലായിരുന്നു. ഉടനെ മററൊരു വിവാഹം നടക്കുന്നതാണു്. വരൻ മരിച്ച ഭർത്താവിന്റെ സഹോദരൻ തന്നെ. ഇല്ലെങ്കിൽ മററാരെയെങ്കിലും ഭർത്താവായി സ്വീകരിക്കുന്നതിനും വിരോധമില്ല. ഇതൊരു സാർവ്വത്രികമായ നിയമമായിരുന്നു എന്നു വിചാരിക്കരുതു്. ചുരുക്കം ചില വിധവകൾ വൈദികകാലത്തും ഉണ്ടായിരുന്നതായി കാണാം.

പുനർവിവാഹത്തിനു മുഖ്യ കാരണം സന്താനവർദ്ധനയ്ക്കുള്ള ആവശ്യംതന്നെ ആയിരുന്നു. ആര്യന്മാർ സ്ഥാപിച്ച ഉപനിവേശസ്ഥാനങ്ങളിൽ ശത്രുക്കളുടെ ബാധയൊഴിക്കുന്നതിനു പോരാളികൾ വേണ്ടിയിരുന്നു. ആകയാൽ പുത്രസന്താനങ്ങൾ അപരിത്യാജ്യമായിരുന്നിരിക്കാൻ ഇടയുണ്ടു്. ഭർത്താവു മരിച്ചു് ശവസംസ്കാരം നടത്തുമ്പോൾ വിധവയുംകൂടെ പോകണം. ചിതയിൽ തീ കൊളുത്തുന്നതിനു മുമ്പു് ശരീരത്തെ തൊട്ടു ശയിക്കണം. അപ്പോൾ അവിടെ പുനർവിവാഹം കഴിച്ചിട്ടുള്ള അനവധി സ്ത്രീകൾ സമ്മേളിക്ക പതിവാണു്. അവർ പല വിധത്തിലും വിശേഷവസ്ത്രങ്ങളാലും ആഭരണങ്ങളാലും ദേഹാലങ്കാരം ചെയ്താണു വരുന്നതു്. പ്രധാന പുരോഹിതൻ ഉടനെ വിധവയോടു് എഴുന്നേല്ക്കുവാൻ ആജ്ഞാപിക്കുന്നു.

“ഉദിഷ്വ നാര്യഭിജീവലോകം”

അല്ലയോ നാരി ജീവലോകത്തേക്കു വന്നാലും!

“ഗതാസുമേതമുമശേഷ ഏഹി”

മരിച്ചവൻെറ അരികെ കിടക്കാതെ എഴുന്നേററു വന്നാലും!

ഇത്യാദി വേദമന്ത്രം ഉച്ചരിച്ചുകൊണ്ടാണു് അപ്രകാരം ചെയ്യുന്നതു്. ഈ മന്ത്രത്തിൻെറ ഉത്തരഭാഗത്തു് ഭർത്തൃസഹോദരനെ വരിക്കണമെന്നും സൂചിപ്പിക്കുന്നുണ്ടു്. ഒരു ക്ഷത്രിയരാജകുമാരിയെ ഉദ്ദേശിച്ചാണു് ഈ മന്ത്രം എന്നു് അടുത്തുതന്നെ വെളിവാകുന്നുണ്ടു്. മൃതഹസ്തത്തിൽ നിന്നും വില്ലെടുത്തു് ദേവരൻ ശത്രുസംഹാരത്തിനായി അതുപയോഗിക്കുമെന്നു ശപഥം ചെയ്യുന്നുണ്ടു്. ഈ പ്രതിജ്ഞ അനേകം ആളുകളുടെ സാന്നിദ്ധ്യത്തിൽ ചെയ്യുന്നതാകയാൽ പ്രസ്തുത വിവാഹത്തിനു് ജനസമ്മതി ഉണ്ടായിരുന്നു എന്നൂഹിക്കാമല്ലോ. മുൻപു പറഞ്ഞതുപോലെ ശത്രുപീഡതന്നെ ആയിരിക്കാം അന്നു വിധവാവിവാഹത്തെ സ്വീകാര്യമാക്കിത്തീർത്തതു്.

കുടുംബത്തിലെ ഒരാൾ മൃതനായ ഉടനെ വിധവയായിത്തീർന്ന സ്ത്രീയെ ദേവരൻ (ഭർത്താവിൻെറ സഹോദരൻ) വിവാഹം കഴിക്കുന്നതു വളരെ കഷ്ടമായി നമുക്കു തോന്നിയേക്കാം. വിവാഹചടങ്ങുകൾ അധികമൊന്നും കാണുന്നില്ല. പാണിപീഡനമെങ്കിലും ഉണ്ടായിരുന്നതായി മന്ത്രങ്ങളിൽ നിന്നും ഊഹിക്കാം. ആര്യവംശത്തിൻെറ ശൈശവാവസ്ഥയിൽ വിയോഗവും മരണവും മററും അത്ര വളരെ ദയനീയസംഭവങ്ങളായി വിചാരിച്ചിരുന്നില്ല എന്ന ഒരു സമാധാനമേ ഇതിനു പറയുവാൻ കാണുന്നുള്ളു. ശവസംസ്കാരയാത്രയിൽപോലും,

“അഗാമ നൃതയേ ഹസായ”

ആടാനും ചിരിക്കാനുമാണു നാം പോകുന്നതു് എന്നു് ഒരു മന്ത്രത്തിൽ കാണുന്നതും ഈ സന്ദർഭത്തിൽ സ്മരണീയമാണു്. ക്ഷത്രിയകുലജാതകളല്ലാത്ത സ്ത്രീകളും വിധവകളായിത്തീർന്നതിൻെറശേഷം, പുനർവിവാഹം നടത്തിട്ടുള്ളതായി വേദമന്ത്രങ്ങൾ തെളിയിക്കുന്നുണ്ടു്. അവൾക്കു് ‘പുനർഭൂ’ എന്നു പേരുണ്ടായിരുന്നതായി അഥർവ്വവേദത്തിൽ കാണുന്നു. ദൂരദേശത്തേക്കു പുറപ്പെട്ടുപോയ ഭർത്താവു തിരികെവരാത്തപക്ഷം മരിച്ചതായി ഗണിച്ചു് ഭാര്യ മററൊരാളെ വരനായി സ്വീകരിക്കുന്ന പതിവും അന്നുണ്ടായിരുന്നു.

എന്തായാലും ഋഗ്വേദത്തിലെങ്ങും തന്നെ വിധവാദഹനം ഉണ്ടായിരുന്നതായി യാതൊരു പരാമർശവും കാണുന്നില്ല. എന്നുമാത്രമല്ല പുനർവിവാഹശേഷം സകല സാമുദായികനടപടികളിലും വിധവകൾക്കു സ്ഥാനംനൽകിയിരുന്നു എന്നുള്ളതും പ്രസ്താവയോഗ്യമാണു്. എന്നാൽ ചില പാശ്ചാത്യപണ്ഡിതന്മാർ വിധവാദഹനം വൈദികകാലത്തു സർവ്വസാധാരണമായിരുന്നു എന്നു തെളിയിക്കുവാൻ ഭഗീരഥപ്രയത്നം ചെയ്തുകാണുന്നുണ്ടു്. ഇതിനു് ഉപോൽബലകമായി അവർ നിർദ്ദേശിക്കുന്നതു മുൻപു ഉദ്ധരിച്ച വേദമന്ത്രംതന്നെയാണു്. വിധവയെ ചിതയിൽകിടത്തീട്ടാവശ്യമില്ലല്ലോ എന്നവർ വാദിക്കുന്നു. ഒരുപക്ഷെ അന്നത്തെക്കാൾ പ്രാക്തനമായ ഒരുകാലത്തെ പതിവിൻെറ അവശിഷ്ടചിഹ്നമായിരിക്കാം

എന്നു പറയുകയല്ലാതെ പ്രസ്തുത മന്ത്രത്തിന്റെ പൂർവാർദ്ധംമാത്രം നോക്കി നിശ്ചയിക്കുന്നതു ശരിയല്ല. ഉത്തരാർദ്ധംകൊണ്ടു് അങ്ങനെയല്ലെന്നു സമർത്ഥിക്കയുംചെയ്യാം. കൂടാതെ അഥർവവേദത്തിലെ സൂചനവും മുമ്പുള്ള പതിവു വിളിച്ചുപറയുന്നു. ആ മന്ത്രം ഇവിടെ ഉദ്ധരിക്കാം:—

"ഇയം നാരീ പതിലോകം വൃണാനാ
നിപദ്യത ഉപത്വാ മർത്ത്യം പ്രേതം
ധർമ്മം പുരാണം അനുപാലയന്തീ
തസ്യൈ പ്രജാം ദ്രവിണം ചേഹധേഹി."

'ധർമ്മം പുരാണം' എന്നു് അന്നുതന്നെ പറയണമെങ്കിൽ ഋഗ്വേദകാലത്തു വിധവാദഹനം വിരളമായിരിക്കണമെന്നു നിശ്ചയിക്കാമല്ലോ. 'ആരോഹന്തുയോനിമഗ്രേ' എന്ന പദപ്രയോഗം ദുർവ്യാഖ്യാനം ചെയ്തുണു വിധവാദഹനം സ്ഥാപിക്കുന്നതെന്നു പറയേണ്ടിരിക്കുന്നു.

എതായാലും വൈദികകാലത്തു വിധവാവിവാഹം നടപ്പായിരുന്നു എന്നുള്ളതിനു അനിഷേധ്യമായ തെളിവുണ്ടു്. വിവാഹിതകളായ അനവധി വിധവകൾ ആഭരണാദ്യലങ്കാരങ്ങളോടുകൂടി ശവസംസ്കാരസമയത്തു സന്നിഹിതരാകാറുണ്ടെന്നുള്ളതാലോചിക്കുമ്പോൾ പില്ക്കാലത്തു് അവർക്കഭിമുഖീകരിക്കേണ്ടിവന്നിട്ടുള്ള ക്ലേശങ്ങൾ ആരെയാണു് അസ്വാസ്ഥചിത്തനാക്കിത്തീർക്കാത്തതു്?

# ഭൂതക്കണ്ണാടി.

( കെ. ഭാസ്കരൻനായർ )

ഭൂതക്കണ്ണാടി എന്ന പേരു് തെററിദ്ധാരണയ്ക്കു ഇടകൊടുക്കുന്നതാണു്. ഭൂതപ്രേതപിശാചുക്കളോടു ബന്ധമുള്ള എന്തോ ഒരു ഉപകരണത്തെയാണു് അതു സൂചിപ്പിക്കുന്നതെന്നു പലരും വിചാരിച്ചേക്കാം. തോട്ടങ്ങൾ നടത്തുവാൻ വന്ന ചില സായിപ്പന്മാർ യക്ഷിയുടെയും അറുകൊലയുടെയും സാന്നിദ്ധ്യം ഉണ്ടോ എന്നു പരിശോധിക്കുവാൻ ഭൂതക്കണ്ണാടിവെച്ചു നോക്കിയെന്നും മററും കിഴക്കൻദിക്കുകളിൽ പറയാറുണ്ടു്. പരമാർത്ഥത്തിൽ ഭൂതക്കണ്ണാടി എന്നു പറയുന്ന ഉപകരണം ഇതിനൊന്നും പററിയതല്ല. അതിനു് ഭൂതപ്രേതങ്ങളോടു ബന്ധവുമില്ല. ഗീർവ്വാണമാണെന്ന ആക്ഷേപം വന്നേക്കാമെങ്കിലും സൂക്ഷ്മദർശിനി എന്ന പേരാണു് അതിനു യോജിച്ചതു്. സൂക്ഷ്മമായതിനെ ദർശിക്കുവാനാണു അതു ഉപയോഗിക്കുന്നതു്. ഈ ഉപകരണം പതിനേഴാംനൂററാണ്ടിൽ കണ്ടുപിടിക്കപ്പെട്ടു. അന്നുമുതൽ അതുകൊണ്ടുണ്ടായിട്ടുള്ള ഗുണങ്ങൾക്കു അളവില്ല. ആദ്യമൊക്കെ അതൊരു കൗതുകവസ്തുവായി മാത്രമേ കരുതപ്പെട്ടിരുന്നുള്ളു. തലമുടിനാരു് ഉലക്കയുടെ വണ്ണത്തിലും, കണ്ണിൽവീഴുന്ന ഈച്ചയെ തവളയുടെ വലിപ്പത്തിലും മററും കാണുന്നതു് കൗതുകപ്രദമാണല്ലോ. ഈ കൗതുകം ക്രമേണ നിരീക്ഷണത്തിലേക്കു നയിച്ചു. അന്നുവരെ ആരും കണ്ടിട്ടില്ലാത്ത അതിസൂക്ഷ്മമായ ഒരു ജീവലോകമുണ്ടെന്നു അപ്പോഴാണു് മനസ്സിലായതു്. വെറും കണ്ണുകൊണ്ടു് ഈ ജീവികളെ കാണുവാൻ നമുക്കു കഴിവില്ല. അവ അത്രയ്ക്കു ചെറുതാണു്. കാണുവാൻ കഴിയാത്തതുകൊണ്ടു് ഇവയെ കണക്കു വെയ്ക്കേണ്ടെന്നു അർത്ഥമില്ല. അവയ്ക്കു നമ്മുടെ ജീവിതത്തോടു് ഗൗരവമേറിയ പല ബന്ധങ്ങളുണ്ടു്. സൂക്ഷ്മദർശിനി മനുഷ്യവർഗ്ഗത്തിനു നൽകിയ ഏററവും വലിയ ഉപകാരം ഈ വഴിക്കുള്ളതാകുന്നു. കൊതുകിനെ നശിപ്പിച്ചാൽ മന്തും മലമ്പനിയും ഇല്ലാതാക്കാമെന്നും, നേരത്തെ മരുന്നു കുത്തിവച്ചാൽ വിഷൂചികയും പ്ലേഗും സന്നിപാതജ്വരവും പകരാതെ തടയാമെന്നും മററും ഉള്ള വസ്തുതകൾ ഇന്നു ഏവർക്കും അറിവുള്ളതാണു്. അതു വെളിപ്പെടുത്തുന്നതിൽ ശാസ്ത്രജ്ഞന്മാരും വൈദ്യന്മാരും ചെയ്തിട്ടുള്ള സേവനങ്ങളെയും നാം പ്രശംസിക്കാറുണ്ടു്. പക്ഷേ സൂക്ഷ്മദർശിനിയുടെ സഹായമില്ലാതെ ഈ കണ്ടുപിടിത്തങ്ങൾ സാദ്ധ്യമായിരുന്നോ എന്നു നാം ആലോചിക്കാറില്ല. അതു് ആലോചിച്ചുനോക്കുമ്പോഴാണു് ഈ ദർശനോപകരണം മനുഷ്യവർഗ്ഗത്തിനു എന്തു വലിയ അനുഗ്രഹമാണെന്നു മനസ്സിലാകുന്നതു്. കൊതുകിനും മലമ്പനിക്കും തമ്മിലുള്ള ബന്ധം വെളിപ്പെടുത്തിയ സർ റൊനാൾഡ് റോസ്സ് അനേകായിരം കൊതുകിനെ കീറി സൂക്ഷ്മദർശിനിയിലൂടെ പരിശോധിക്കുകയുണ്ടായി. സെക്കന്ത്രബാദിലെ മദ്ധ്യവേനൽക്കടുംചൂടിൽ മുടങ്ങാതിരുന്നു കണ്ണുഞെരിച്ചു നട

ത്തിയ ഈ ദീർഘപരിശോധനയുടെ ഫലമായി, ലോകത്തിനു മലമ്പനി പകരുന്നതെങ്ങിനെയെന്നു മനസ്സിലായെങ്കിലും, അദ്ദേഹത്തിന് ഒരു കണ്ണിന്റെ ഉപയോഗം നഷ്ടപ്പെട്ടു. ഇതുപോലെ സൂക്ഷ്മദർശിനിയിന്മേൽ തങ്ങളുടെ കണ്ണുകളെ ബലികഴിച്ച മഹാപുരുഷന്മാർ പലരുമുണ്ട്. ഇരുകണ്ണുകളുംകൊണ്ടു് നോക്കാവുന്ന സൂക്ഷ്മദർശിനികൾ ഉണ്ടായതു് അടുത്തകാലത്തു മാത്രമാണ്. അതിനുമുമ്പ് ഒരു കണ്ണുകൊണ്ടു മാത്രമേ അതിലൂടെ പരിശോധിക്കാൻ സാധിച്ചിരുന്നുള്ളു. ഇതു് വേദനയുള്ള ഒരു ജോലിയാണ്.

വാച്ചു നന്നാക്കുന്നവർ കണ്ണിനോടു് ഒട്ടിച്ചുവെയ്ക്കുന്ന ഭൂതക്കണ്ണാടി പലരും കണ്ടിരിക്കും. യഥാർത്ഥത്തിലുള്ള സൂക്ഷ്മദർശിനി ഇതല്ല. ഇതു് ചെറിയ ഒരു കുഴലിന്റെ ഒരററത്തു് ഒരു കണ്ണാടിച്ചില്ലു വെച്ചുണ്ടാക്കിയ ഒരു ഉപകരണമാണ്. അതിന് ഏറിയാൽ എട്ടുപത്തിരട്ടി വലിപ്പത്തിൽ കാണിക്കുവാനേ കഴിവുള്ളൂ. ശാസ്ത്രജ്ഞന്മാർ ഗവേഷണത്തിനുപയോഗിക്കുന്ന സൂക്ഷ്മദർശിനിക്കു ഒരടിയോളം പൊക്കമുണ്ടു്. പരിശോധിക്കേണ്ട സാധനത്തെ അതിന്റെ തട്ടിന്മേൽവെച്ചു്, രണ്ടററത്തും ചില്ലുപതിച്ച ഒരു കുഴലിലൂടെയാണ് നോക്കുന്നതു്. ധാരാളം വെളിച്ചം കിട്ടുന്നതിനുള്ള ഉപായവും അതിലുണ്ടു്. ഒരു മനുഷ്യനെ ഇത്തരം ഒരു സൂക്ഷ്മദർശിനിയിലൂടെ പരിശോധിക്കണമെന്നു പറഞ്ഞാൽ സാദ്ധ്യമല്ല. ഒരു ചില്ലിക്കാശിന്റെ ഘനത്തിലും വലിപ്പത്തിലുംകവിഞ്ഞ പദാർത്ഥങ്ങളെ അതിൽ എടുത്തുവെയ്ക്കുവാൻതന്നെ സൗകര്യമില്ല. സാധാരണയായി അതിൽ വെച്ചുനോക്കാറുള്ളതു് ഇതിലും എത്രയോ ചെറുതായ സാധനങ്ങളെയാണ്. വലുതാക്കിക്കാണിക്കുവാനുള്ള ശക്തി വർദ്ധിക്കുന്തോറും, ഇങ്ങനെ പരിശോധിക്കാവുന്ന സാധനങ്ങളും ചെറുതായിച്ചെറുതായിവരുന്നു. ഇതു കുഴലിന്റെ താഴത്തെഅററത്തുള്ള ചില്ലിന്റെ വിസ്താരത്തെയും, അതിനു തട്ടിന്മേൽനിന്നുള്ള അകലത്തെയും ആശ്രയിച്ചാണിരിക്കുന്നതു്. ഏററവും വലിയ സൂക്ഷ്മദർശിനികളിൽ ഈ വിസ്താരവും അകലവും വളരെ ചെറുതാണ്. ഇതുകൂടാതെ വേറെയും പരിമിതികളുണ്ടു്. ഇപ്പറഞ്ഞതൊന്നും വാസ്തവത്തിൽ വലിയ വൈഷമ്യങ്ങളല്ല. മനുഷ്യനെയും മൃഗത്തെയുമൊന്നും ഇങ്ങിനെ സൂക്ഷ്മദർശിനിയിലൂടെ പരിശോധിക്കേണ്ട ആവശ്യമില്ല. ഒരുതുള്ളി രക്തത്തിന്റെ ഒരു ചെറിയ അംശവുംമററുമാണു സാധാരണ പരിശോധിക്കാറുള്ളതു്. ചില്ലിന്റെ വിസ്താരവും, അതിനു തട്ടിൽനിന്നുള്ള അകലവും, ഒന്നും ഗണിക്കാതെ ഇതൊക്കെ പരിശോധിക്കാമെന്നു പറയേണ്ടതില്ലല്ലൊ. ഇതിലും ചെറിയ പദാർത്ഥങ്ങളിലേയ്ക്കു കടക്കുമ്പോഴാണ് ഒഴിക്കുവാൻകഴിയാത്ത പ്രയാസങ്ങളുണ്ടാകുന്നതു്. എത്ര ചെറിയവസ്തുവിനെവേണമെങ്കിലും സൂക്ഷ്മദർശിനിയിലൂടെ കാണുവാൻ കഴിയുമെന്നുള്ള ധാരണ അബദ്ധമാണ്. ഒരിഞ്ചിന്റെ ഒരുലക്ഷത്തിലൊരംശംമാത്രം വലിപ്പമുള്ള വസ്തുക്കളെവരെ നമുക്കു നല്ല സൂക്ഷ്മദർശിനിയിലൂടെ ഒരുവിധമൊക്കെ കാണുവാൻ സാധിക്കും. പക്ഷെ അതിനു താഴോട്ടു് ഒന്നും കാണുകയില്ല. ഇത്ര ചെറിയ വസ്തുക്കളുണ്ടോ എന്നും, ഉണ്ടെങ്കിൽതന്നെ അവയുടെ അളവെങ്ങിനെ നിർണ്ണയിച്ചു എന്നും, അവയെ കാണേണ്ട ആവശ്യമെന്തെന്നും മററും വായനക്കാർക്കു സംശയംജനിച്ചേക്കാം.

ഇതു നീക്കണമെങ്കിൽ വളരെ ശാഖാചംക്രമണംചെയ്യണം. അതിനു തുനിയാതെ, ഇപ്പറഞ്ഞ പരിമിതിയുടെ കാരണമെന്തെന്നുമാത്രമെ ഇവിടെ വിവരിക്കുന്നുള്ളു. ഇതു് ഉപകരണങ്ങൾ ഉണ്ടാക്കുന്നവരുടെ കുററം കൊണ്ടു് ഉണ്ടാകുന്നതല്ല. കുററം പ്രകൃതിയുടേതാണു്. കാഴ്ചയ്ക്കു് ആധാരം വെളിച്ചമാണല്ലൊ. വെളിച്ചം വസ്തുക്കളിൽതട്ടി നമ്മുടെ കണ്ണിൽപതിക്കുന്നതുകൊണ്ടാണു് അവ നമുക്കു ഗോചരീഭവിക്കുന്നതു്. ചെറിയചെറിയ വസ്തുക്കളെ കാണുന്നതിനു വളരെയധികം വെളിച്ചം ആവശ്യമുണ്ടു്. സാധാരണ സൂക്ഷ്മദർശിനികൾ സൂര്യന്റെ വെളിച്ചമാണു ഉപയോഗിക്കുന്നതെങ്കിലും വലിയജാതി ഉപകരണങ്ങൾക്കു കൃത്രിമമായ വെളിച്ചം ഉണ്ടെങ്കിലേ പററൂ. ഇതിനുവേണ്ടി പ്രത്യേകതരം വൈദ്യുതവിളക്കുകളാണു് ഉപയോഗിക്കുന്നതു്. പക്ഷെ ഒരു പരിധികഴിഞ്ഞാൽ ഈ വിദ്യയും ഫലപ്രദമല്ല. ഇതിനു കാരണം വെളിച്ചത്തിന്റെ മാററുവാൻകഴിയാത്തതും അതിസൂക്ഷ്മവുമായ ഘടനയാണു്. അതു തരംഗപരമ്പരകളായിട്ടാണു സഞ്ചരിക്കുന്നതു്. തരംഗത്തിനു മുടിയും തടവുമുണ്ടല്ലൊ. ഒരു മുടിയിൽനിന്നു അടുത്തതിലേയ്ക്കുള്ള ദൂരം പരിക്ലിപ്തമാണു്. വെളിച്ചത്തിന്റെകാര്യത്തിൽ ഈ തരംഗദൂരം ഏകദേശം ഒരിഞ്ചിന്റെ ലക്ഷത്തിലൊരംശമാകുന്നു. ഈ തരംഗങ്ങൾ വസ്തുക്കളെ തട്ടിക്കടന്നുവരുമ്പോൾഅവയുടെ ഗതിക്കുണ്ടാകുന്ന വ്യത്യാസങ്ങൾ കൊണ്ടാണു പ്രസ്തുത വസ്തുക്കൾ ദൃശ്യമാകുന്നതു്. പക്ഷെ ഇങ്ങിനെയൊരു ഗതിവ്യത്യാസമുണ്ടാക്കണമെങ്കിൽ വസ്തുക്കൾക്കു വെളിച്ചത്തിന്റെ തരംഗദൂരത്തേക്കാൾ വലിപ്പമുണ്ടായിരിക്കണം. അല്ലെങ്കിൽ അവ ആനവായിൽ അമ്പഴങ്ങപോലെ ആയിപ്പോകും. തരംഗങ്ങളുടെ ഘോഷയാത്രയ്ക്കു് അവ യാതൊരു വ്യത്യാസവുംവരുത്തുകയില്ല. നാം അവയെ കാണുകയുമില്ല. ഇതാണു വൈഷമ്യം. പ്രകാശരശ്മികളുടെ ആത്യന്തികമായ ഈ തരംഗസ്വഭാവമാണു സൂക്ഷ്മദർശിനിയുടെ ദർശനശക്തിക്കു് അതിരിടുന്നതു്. നാം വെളിച്ചമാണു ഉപയോഗിക്കുന്നതെങ്കിൽ ഈ പ്രയാസത്തെ ലംഘിക്കുവാനും സാദ്ധ്യമല്ല.

വെളിച്ചം ഉപയോഗിക്കാതെ എന്തെങ്കിലും കാണുവാൻ സാധിക്കുമോഎന്നു വായനക്കാർ വിസ്മയിച്ചേക്കാം. സാധിക്കുമെന്നാണു് ഉത്തരം. പക്ഷെ അതു നേരിട്ടുള്ള കാഴ്ചയല്ല. പ്രകാശത്തിനുമാത്രമല്ല രശ്മിയും തരംഗവുമുള്ളതു്. അതിനേക്കാൾ കുറഞ്ഞതരംഗദൂരമുള്ള പ്രതിഭാസങ്ങളുണ്ടു്. അൾട്രാവയലററുരശ്മി, എക്സ്റേ, ഇലക്ട്രോൺപ്രവാഹം, എന്നൊക്കെപ്പറയുന്ന ഊർജ്ജസ്സുകൾ ഇത്തരത്തിലുള്ളവയാണു്. അവയെ ഉപയോഗിച്ചു സൂക്ഷ്മദർശിനികളുണ്ടാക്കുവാനാണു ഇപ്പോഴത്തെ ശ്രമം. ഇതും വിജയപ്രദമായിട്ടുണ്ടു്. ഇലക്ട്രോൺ മൈക്രോസ്കോപ്പ് എന്നു പറയുന്ന ഉപകരണം ഇങ്ങിനെ ഉണ്ടാക്കിയിട്ടുള്ളതാണു്. അതിനു സാധാരണ സൂക്ഷ്മദർശിനികളെക്കാൾ അനേകായിരംഇരട്ടി ശക്തിയുണ്ടു്. അതു പക്ഷെ പ്രചാരത്തിൽ വന്നിട്ടില്ല. ലോകത്തിൽ ആകെക്കൂടി ആറേഴെണ്ണമേയുള്ളു. ഈ പുതിയ ഉപകരണം ഇന്നു വിസ്മയങ്ങളായിക്കിടക്കുന്ന പല സംഗതികളെയും മനസ്സിലാക്കുവാൻ സൗകര്യംതരുമെന്നുള്ളതു തീർച്ചയാണു്. പക്ഷെ പിന്നെയും മനസ്സിലാകാത്ത സംഗതികൾ ഉണ്ടാകുമെന്നുള്ളതും തീർച്ചയാണു്. അതാണു ശാസ്ത്രത്തിന്റെ അനുഭവം. ഒരു വിസ്മയം മനസ്സിലായിക്കഴിയുമ്പോൾ ഒരു നൂറെണ്ണമാ

# ചാന്തുപൊട്ട്

(പി. കേശവദേവ്)

അംബുജം കുളികഴിഞ്ഞു് കണ്ണാടിയിൽ നോക്കി ചാന്തുപൊട്ടു തൊടുകയാണു്. ചാന്തിൽ മുക്കിയ ഈർക്കിൽകൊണ്ടു് അവൾ വളരെ സൂക്ഷിച്ചു് നെററിയുടെ മദ്ധ്യത്തിലുള്ള കറുത്ത വൃത്തം ശരിപ്പെടുത്തുന്നു.

തോമസ്സ് വാതുക്കൽ വന്നു. അയാൾ അവിടെ വന്നതു് കണ്ണാടിയിൽക്കൂടി അവൾ മനസ്സിലാക്കി. പക്ഷേ, അവൾ അറിഞ്ഞഭാവം നടിച്ചില്ല.

പിറകിൽ കറുത്ത പനംകുലപോലെകിടക്കുന്ന മുടിയുടെ അഴകുനോക്കിക്കൊണ്ടു് തോമസ് അല്പസമയം അങ്ങിനെ നിന്നുപോയി. അംബുജം പൊട്ടിട്ടുകഴിഞ്ഞിട്ടും നെററിയിൽനിന്നു ഈർക്കിൽ എടുക്കുന്നില്ല അവളുടെ ആ നില്പിൽ അവൾ എന്തോ ആവശ്യപ്പെടുന്നതുപോലെ, ആരേയോ പ്രതീക്ഷിക്കുന്നതുപോലെ, ആക്ഷൻഫോട്ടോഎടുക്കാൻ നിന്നുകൊടുക്കുംപോലെ, അവളങ്ങിനെ നിൽക്കുകയാണു്.

തോമസ് സാവധാനം അടുത്തു. അയാൾ അവളുടെ മുഖം കണ്ണാടിയിൽ പ്രതിഫലിച്ചുകണ്ടു. അയാൾ പ്രേമപൂർവ്വം മന്ദഹസിച്ചു. അവളുടെ അധരങ്ങളും മനോഹരമായി വികസിച്ചു.

ഇനിയും എന്തോവേണം. അവൾ അതിനുവേണ്ടി കാത്തുനിൽക്കുകയാണു്. അയാൾ അടുത്തു. ഇരുവൎക്കും ഒരു വിർപ്പുമുട്ടൽ. നിമിഷങ്ങൾ ഒന്നു്, രണ്ടു്, മൂന്നു്, നാലു്......അങ്ങിനെ കഴിഞ്ഞു.

അയാൾ അവളുടെ വലതുഭുജത്തിൽ പിടിച്ചു. അവളുടെ കൈ അനങ്ങി. നെററിയിൽ നെടുനീളത്തിൽ ഒരു കറുത്ത വര.

"അയ്യോ! എന്റെ പൊട്ടെല്ലാം ചീത്തയാക്കി."—ആനന്ദത്തിന്റെ ആഴത്തിൽ നിന്നു് ഒരു പരിഭവക്കുമിള ഉയൎന്നുവന്നതാണു്.

"എവിടെ? നോക്കട്ടെ"—അയാൾ അവളുടെ മുഖം ഉയൎത്താൻ ശ്രമിച്ചു.

അവൾ തിരിഞ്ഞുനിന്നുകളഞ്ഞു—"വേണ്ട. ഇപ്പനോക്കണ്ടാ. എന്തിനാ എന്റെ കയ്യുനക്കി പൊട്ടു ചീത്തയാക്കിയതു്?"

"അതിനിത്ര പരിഭവിക്കുന്നതെന്തിനു്? ഞാൻ പൊട്ടുതൊടുവിച്ചുതരാമല്ലൊ."

---

ണു പുത്തനായി ഉദിച്ചുവരുന്നതു്. പ്രകൃതി ഒരുതരം രാവണശിഷ്മമാണു്. ഒരുകണക്കിനു് ഇതു നല്ലതാണെന്നുവേണം പറയുവാൻ. എല്ലാം മനസ്സിലായിക്കഴിഞ്ഞാൽ പിന്നെ ഈ പ്രപഞ്ചം അന്വേഷണബുദ്ധിയുള്ള മനുഷ്യനു് ഒരുനിമിഷംപോലും ജീവിക്കാൻ പററിയതല്ല. ഈ അൎത്ഥത്തിൽ നോക്കിയാൽ അജ്ഞപീഠമാണു് സൎവ്വജ്ഞപീഠത്തേക്കാൾ നല്ലതെന്നു തോന്നുന്നു.

"ഓ! കൊറെ അറിയാം, പൊട്ടുതൊടാൻ"

"അറിയാമോ ഇല്ലയോ എന്നു കാണിച്ചുതരാം"

"എന്നാൽ കാണട്ടെ"—അവൾ തിരിഞ്ഞുനിന്നു. മേശമേൽനിന്നു് ഒരു തുണിക്കഷണമെടുത്തു് നെററി അമർത്തി തുടച്ചു. ഈർക്കിൽ ചാന്തിൽമുക്കി അയാളുടെ കയ്യിൽകൊടുത്തു. എന്നിട്ടു് മുഖവും ഉയർത്തിപ്പിടിച്ചു നില്പായി. അയാൾ ഈർക്കിൽ അവളുടെ നെററിയുടെ മദ്ധ്യത്തിൽവച്ചു. അയാളുടെ കൈ വിറയ്ക്കുന്നുണ്ടു്. കൈമുട്ടു് എവിടെയെങ്കിലും ഒന്നു് ഉറപ്പിച്ചാലേ ആ വിറയൽ നിൽക്കുകയുള്ളു. എവിടെയാണു ഉറപ്പിക്കുക? തോളിലായാലോ? അതു് അസൗകര്യമാണു്. കൈമുട്ടിൽ ഒന്നു പിടിച്ചുകൊള്ളുവാൻ പറഞ്ഞാലോ? അതു് അവൾക്കൊരുബുദ്ധിമുട്ടാണു്. പിന്നെ എന്തു ചെയ്യും?......അയാളുടെ കൈമുട്ടു് അവളുടെ മാറിടത്തിൽ സ്പർശിച്ചു. അവൾ ഒന്നു പിറകോട്ടു ചുളിഞ്ഞു. അവരിരുവരും രോമാഞ്ചംകൊണ്ടു.

അങ്ങിനെ കൈമുട്ടിനു താങ്ങുകൊടുത്തുകൊണ്ടു് അയാൾ പൊട്ടുതൊടുവിക്കുകയാണു്. അയാളുടെ ഉച്ഛ്വാസം അവളുടെ പുരികത്തിലും കൺപീലികളിലും ചലനമുണ്ടാക്കുന്നുണ്ടു്. അവളുടെ ഉച്ഛ്വാസം അയാളുടെ മാറിടത്തിലെ രോമാവലികളിലും.

ഇരുവർക്കും ഒരൊററപ്രാർത്ഥനമാത്രം—പൊട്ടു നന്നാകരുതെന്നു്; വീണ്ടും വീണ്ടും പൊട്ടുതൊടുവിക്കണമെന്നു്, കൈമുട്ടു് അതിന്റെ വിശ്രമസ്ഥാനത്തുനിന്നു് ഇളകരുതെന്നു്, ആ ഉച്ഛ്വാസങ്ങൾ അങ്ങിനെ പുരികത്തിലും കൺപീലികളിലും, മാറിടത്തിലെ രോമങ്ങളിലും ചലനമുണ്ടാക്കിക്കൊണ്ടിരിക്കണമെന്നു്.

അവരുടെ പ്രതീക്ഷയ്ക്കു വിരുദ്ധമായി, ആശയ്ക്കു വിപരീതമായി, പൊട്ടു് ഒന്നാന്തരമായി. ആനന്ദത്തിനു് ഒരു ദുസ്സ്വഭാവമുണ്ടു്—അതു് അധികനേരം നിൽക്കുകയില്ല എന്നു്.

"നോക്കൂ, പൊട്ടു നന്നായോ എന്നു്"—അയാൾ കൈമുട്ടു് എടുക്കാതെ പറഞ്ഞു.

അവൾ നിന്നനില്പിൽ മുഖംതിരിച്ചു് കണ്ണാടിയിലേക്കു നോക്കി—"നന്നായിട്ടുണ്ടു്. നന്നായിട്ടുണ്ടു്......അപ്പോൾ പൊട്ടുതൊടുവിക്കാൻ പഠിച്ചിട്ടുണ്ടല്ലൊ!"—ആ കുസൃതിക്കാരി കള്ളനോട്ടത്തോടുകൂടിയാണങ്ങിനെ ചോദിച്ചതു്.

"ഞാൻ ആദ്യമാണു പൊട്ടുതൊടുവിക്കുന്നതു്"—അയാൾ തന്റെ നിരപരാധിത്വം അറിയിച്ചു.

"എന്തുപരിചയം!"—അയാളെ വേദനിപ്പിക്കുന്നതു് അവൾക്കൊരു രസമാണു്.

"വട്ടത്തിൽ ഒരു പൊട്ടുതൊടാൻ പരിചയംവേണോ?"—അങ്ങിനെ അയാൾ 'ഡിഫൻഡു്'ചെയ്തു.

"ഏതായാലും പൊട്ടുനന്നായിട്ടുണ്ടു്."

"അതിനു സമ്മാനമൊന്നുമില്ലേ?"—അയാൾ വിസമ്മതത്തോടുകൂടിയാണെങ്കിലും കൈമുട്ടു് എടുത്തു.

"സമ്മാനം ചോദിച്ചുവാങ്ങേണ്ടതല്ലല്ലോ."

"ചോദിക്കാതെ തരുന്നില്ലെങ്കിൽ പിന്നെ എന്തുചെയ്യണം?"

"സമ്മാനം തരാൻ വിചാരിക്കുന്നില്ലെന്നു വിചാരിക്കണം."

"സമ്മാനമില്ലെങ്കിൽ വേണ്ട. പോകട്ടെ, ഞാൻ ചെയ്ത ജോലിക്കുള്ള കൂലി തരുമോ?"

"എന്തു കൂലിവേണം?"

"ജോലിചെയ്തതിനു പകരം ജോലിചെയ്താൽ മതി. അതാണ് എൻെറ കൂലിനിരക്ക്."

"എങ്കിൽ അങ്ങിനെയാകാം." അവൾ ഈർക്കിൽ വാങ്ങി ചാന്തിൽ മുക്കി. കൈ നല്ലതുപോലെ ഉയർത്തിയാലേ, അവളുടെ കൈ അയാളുടെ നെററിയിൽ എത്തുകയുള്ളു.

"ഒന്നു കുനിയാമോ?"—അവൾ ചോദിച്ചു.

"ഉം." അയാൾ ഒന്നു വളഞ്ഞു.

അവൾ ഈർക്കിൽ നെററിയിൽവച്ചു. അയാളുടെ കണ്ണുകൾ ആവേശത്തോടുകൂടി അവളുടെ കണ്ണുകളിൽ പതിഞ്ഞു. ആ നോട്ടത്തിൻെറ......അയ്യോ! അവൾക്കതു താങ്ങുവാൻ കഴിവില്ലാതായി. അവളുടെ കൈ വിറച്ചു. ശരീരം മുഴുവൻ വിറച്ചു.

"എനിക്കു വയ്യാ. എൻെറ കൈ വിറയ്ക്കുന്നു."—അവൾ നെററിയിൽനിന്നു കൈ എടുക്കുവാൻ ഭാവിച്ചു.

"കൈ ഞാൻ താങ്ങിക്കൊള്ളാം."—അയാൾ അവളുടെ വലതുകൈ, അയാളുടെ ഇടതുകൈകൊണ്ടു താങ്ങി.

"വയ്യാ എൻെറ ശരീരം വിറയ്ക്കുന്നു"

"ശരീരവും ഞാൻ താങ്ങിക്കൊള്ളാം."—അയാൾ വലതുകൈകൊണ്ട് അവളെ താങ്ങി മാർവിടത്തിലേക്ക് അടുപ്പിച്ചു.

അങ്ങിനെ അവൾക്കു പൂർണ്ണമായ ഒരു അവലംബമുണ്ടായി അവൾ അയാളെ പൊട്ടുതൊടുവിച്ചു.

"നന്നായോന്നു നോക്കണം."

അയാൾ കണ്ണാടിയിൽനോക്കി—"ഒന്നാന്തരമായി. എന്നും.....എന്നും ഇങ്ങിനെ....."—അയാൾക്കു ശ്വാസംമുട്ടിപ്പോയി.

"അംബുജം."—അടുക്കളയിൽനിന്ന് അമ്മ വിളിച്ചതാണതു്.

അവൾ പിടഞ്ഞുമാറി. "അമ്മ വിളിക്കുന്നു. ഞാൻ വളരെ നേരമായി പൊട്ടുതൊടാൻ വന്നിട്ട്. അങ്ങോട്ടു ചെല്ലട്ടെ."—അവൾ ഓടിപ്പോയി.

തോമസ് കണ്ണാടിയിൽനോക്കി അല്പനേരം അങ്ങിനെ നിന്നു. അയാൾ മാർദ്ദവമായി ആ പൊട്ടിൽ വിരൽകൊണ്ടൊന്നു തൊട്ടു. വിരൽതുമ്പിൽ അല്പം ചാന്തുപുരണ്ടു. അയാൾ അതു് മാർവ്വിടത്തിൽ, ഹൃദയത്തിനുനേരെ, പുരട്ടി. എന്നിട്ട് പുറത്തിറങ്ങി നടന്നു.

പടികടന്നു വഴിയിലിറങ്ങിയപ്പോഴാണ് ഒരു സംഗതി ഓർമ്മവന്നതു്. ഈ പൊട്ടും തൊട്ടുകൊണ്ടു വീട്ടിലെങ്ങിനെ ചെല്ലും? അമ്മ ശകാരിക്കും; ബഹളംകൂട്ടും. ഇതാരു തൊടുവിച്ചു എന്നു ചോദിച്ചാൽ, എന്താണു പറയുക?

ഇതങ്ങു തുത്തുകളഞ്ഞാലോ?.....അയ്യോ! അതു പാടില്ല. അതു പാടില്ല. അവൾ തൊട്ട പൊട്ട് തുത്തുകളയുകയോ? എങ്ങിനെയാണവൾ പൊട്ടുതൊടുവിച്ചതു്? അയാളുടെ മാർവ്വിടത്തിൽ ചാരിനിന്നുകൊണ്ടു്; പ്രേമപൂർണ്ണമായ നോട്ടങ്ങൾ പൊഴിച്ചുകൊണ്ടു്; അവളുടെ മാർദ്ദവമേറിയ ഉച്ഛ്വാസങ്ങളാൽ തലോടിക്കൊണ്ടു്. അങ്ങിനെ തൊടുവിച്ച പൊട്ട് തുത്തുകളയുകയോ?

അയാൾ സാവധാനം നടന്നു വീട്ടിൻെറ പടിക്കൽ എത്തി. അയാൾ അകത്തേക്കു എത്തിനോക്കി. സഹോദരി മുണ്ടുകൾ

അലക്കി വിരിക്കുകയാണ്. അയാൾ സാവധാനം പടികടന്നു. സഹോദരിയെ നോക്കാതെ മുഖംകുനിച്ച് അതിവേഗം നടന്നു. അവൾ എന്തോ വിളിച്ചുചോദിച്ചു. കേൾക്കാത്ത ഭാവത്തിൽ അയാൾ നടന്നുകളഞ്ഞു.

അമ്മ ഇറയത്തു നിൽക്കുകയാണ്. ഒരു മാർഗ്ഗവുമില്ലാ, അമ്മയിൽനിന്നു രക്ഷപ്പെടാൻ. "നീ ഇതുവരെ എവിടെ പോയിരുന്നു?" – അങ്ങിനെയൊരു ചോദ്യവും അവർ മകന്റെനേരെ എറിഞ്ഞു.

കുഴങ്ങി! മുഖം ഉയർത്തിയാൽ കള്ളി വെളിച്ചത്താകും. മുഖവും കുമ്പിട്ട് അകത്തേക്കു കയറാമെന്നുവച്ചാൽ, അങ്ങിനെയൊന്നും വിടുന്ന ആളല്ലാ ആ ഗൃഹനായിക.

തോമസ് പെട്ടെന്നു നെററി പൊത്തിപ്പിടിച്ചു. "ഹ്ഹ ഹ്ഹ ഹ്ഹ ഹ്ഹ ഹ്ഹ......"... അയാൾ കഠിനമായ വേദന അഭിനയിച്ചു.

അമ്മയ്ക്കു പരിഭ്രമമായി—"എന്താ മോനേ? എന്താ?"

"അയ്യോ! എനിക്കു തലവേദന. എനിക്കു കിടക്കണം." — അയാൾ ഇറയത്തു കയറി.

"ഇന്നുച്ചയ്ക്കു വെയിലുകൊണ്ടപ്പഴേ പറഞ്ഞില്ലെ, ദീനമൊന്നും വരുത്തിവയ്ക്കരുതെന്ന്"" —അമ്മ മകനെ ശാസിച്ചു.

"ഹ്ഹ ഹ്ഹ ഹ്ഹ ഹ്ഹ......" —അയാൾ മുറിയിൽ കയറി. കട്ടിലിൽ കമഴ്ന്നടിച്ചു കിടപ്പുമായി:

അമ്മ കട്ടിലിന്നരികിൽ ചെന്നു കുനിഞ്ഞുനിന്നു. അവർ നെററിയിൽ കൈവയ്ക്കുവാൻ ഭാവിച്ചു.

"അയ്യോ! തൊടല്ലേ! ഹ്ഹ ഹ്ഹ ഹ്ഹ......" —അയാൾ ഉച്ചത്തിൽ ബഹളം കൂട്ടിത്തുടങ്ങി.

"ഇതെന്തൊരു തലവേദനയാ. നെററിയിൽ തൊടാൻകൂടി സമ്മതിക്കുന്നില്ലല്ലോ. ഇങ്ങനെയൊരു തലവേദനയൊണ്ടോ. ഡാക്കിട്ടറെ വിളിക്കാൻ ആളെ വിടട്ടെ മോനേ?"

"വേണ്ടാ; വേണ്ടാ. ഡാക്കർ വേണ്ട. കുറച്ചു അമൃതാഞ്ജനംകൊണ്ടുതന്നാമതി. ഹ്ഹ ഹ്ഹ ഹ്ഹ ഹ്ഹ ......"

"എന്നാലു് മോൻ അടങ്ങിക്കെടക്കു്. വറീച്ചന്റെ കയ്യിലൊണ്ടു് അമൃതാഞ്ജനം. ഞാൻ ചെന്നു മേടിച്ചോണ്ടു വരാം"

"വേഗമാകട്ടെ. ഹ്ഹ ഹ്ഹ ഹ്ഹ ഹ്ഹ......"

അമ്മ അതിവേഗം പുറത്തേക്കു പോയി.

തോമസ് സാവധാനം തലപൊക്കിനോക്കി. ആരുമില്ല. എഴുന്നേററു് വാതിൽ ചാരി. കണ്ണാടിയുടെ മുൻപിൽ ചെന്നുനിന്നു. പൊട്ട് അങ്ങിങ്ങായി കുറെയൊക്കെ മാഞ്ഞുപോയിട്ടുണ്ടു്. അയാൾ ഉള്ളംകൈ നോക്കി. അതിൽ ചാന്തു പുരണ്ടിരിക്കുന്നു. ആ കൈ അയാൾ നെഞ്ചിൽ അമർത്തിപ്പിടിച്ചു. കയ്യിലെ ചാന്തു് നെഞ്ചിൽ പുരട്ടി.

പുറത്തു് കാൽപ്പെരുമാററം! തോമസ് നെററി പൊത്തിപ്പിടിച്ചു. "ഹ്ഹ ഹ്ഹ ഹ്ഹ ഹ്ഹ ഹ്ഹ...... " —അയാൾ കിടക്കയിൽ ചെന്നു കമഴ്ന്നടിച്ചു കിടന്നു. "എന്റെ തല പൊളിയുന്നേ! ഹ്ഹ ഹ്ഹ ഹ്ഹ ഹ്ഹ ഹ്ഹ..."

# മനുഷ്യൻെറ തലയിലെ ഇരുട്ട്

(പി: ദാമോദരൻപിള്ള ബി എ.)

കഴിഞ്ഞലക്കം "സഹോദരി"യിൽ, ജീവൽസാഹിത്യം ഒരു ആദർശമാണെന്നും, ആദർശം മനസ്സിലാക്കാൻ വയ്യാത്തവിധം അയഥാർത്ഥമോ, യഥാർത്ഥാതീതമോ ആകയാലാണു് ജീവൽസാഹിത്യമെന്തെന്നു ചിലക്കു അറിവില്ലാത്തതെന്നും, അതിനു പുരോഗമനസാഹിത്യമെന്നു പേരിട്ടതു നന്നായില്ലെന്നും മി. കാർത്തികേയൻ ബി. എ. (ഓണേഴ്സ്) എഴുതിയിരിക്കുന്നതു കണ്ടു. ആരാണു മേല്പറഞ്ഞ കുററങ്ങൾക്കും കുറവുകൾക്കും അവകാശിയെന്നു അദ്ദേഹം പേരുപറഞ്ഞു ചൂണ്ടിക്കാണിക്കുന്നില്ലെന്നിരുന്നാലും, അതിനു സമാധാനം നൽകേണ്ട ഭാരം എന്നിൽനിന്നു ഒഴിയുന്നില്ല. എന്തെന്നാൽ, ആ അപാകടങ്ങൾ മുഴുവൻ എൻെറപക്കൽനിന്നുണ്ടായിട്ടുണ്ടെന്നുതന്നെയല്ല, ജീവൽസാഹിത്യത്തെ പുരോഗമനസാഹിത്യമാക്കിത്തീർക്കുക എന്നൊരപരാധം ഞാൻ പ്രവർത്തിച്ചുപോയതായി മുൻപൊരവസരത്തിൽ പ്രാസംഗികമായി പ്രസ്താവിക്കേണ്ട സംഗതി എനിക്കു നേരിടുകയും ചെയ്തിട്ടുണ്ടു്. ആ അവസ്ഥയിൽ എൻെറ പേർപറഞ്ഞു നിരൂപണത്തിനു മുതിരാതിരുന്നതു കാണുമ്പോൾ, നവോഢാസഹജമായ ഒരു മുഗ്ദ്ധതയാണു് എനിക്കോർമ്മ വരുന്നതു്. ജീവൽസാഹിത്യത്തെ ആദർശമാക്കാനും ആദർശസഹജമായ അവ്യക്തത അതിൽ ആരോപിച്ചുകൊണ്ടു എന്തോ ആരാദ്ധ്യത നൾകാനും തുനിഞ്ഞ മി. കാർത്തികേയൻെറ ലേഖനത്തിൽ ഞാൻ മറുപടി പറയേണ്ട ഭാഗങ്ങൾ ഉണ്ടെന്നു സ്പഷ്ടമാകയാൽ അതിനുവേണ്ടി ഇവിടെ ഉദ്യമിച്ചുകൊള്ളുന്നു.

ആദർശം ഒന്നുകിൽ അയഥാത്ഥമോ, അല്ലെങ്കിൽ യഥാർത്ഥാതീതമോ ആയിരിക്കും, അതു പ്രാപിക്കപ്പെട്ടുകഴിയുമ്പോൾ മൂതമായി കലാശിക്കുന്നു, ആദർശം മനസ്സിലാക്കാൻ വയ്യാത്തതുകൊണ്ടു ആദർശഭൂതമായ ജീവൽസാഹിത്യവും മനസ്സിലാക്കാൻ വയ്യ, എന്നിങ്ങനെയാണു മി. കാർത്തികേയൻെറ വാദഗതിയെന്നു സാമാന്യമായി പറയാം. കേരളത്തിലെ ജീവൽസാഹിത്യവാദങ്ങൾ കേൾക്കുന്നവർക്കു ആദർശമെന്ന ശബ്ദവും അതുംകൂടി ഒന്നിച്ചു ഓർക്കാൻപോലും സാധിക്കയില്ല. അവതമ്മിൽ അത്രയ്ക്കു അന്തരമുണ്ടു്. ജീവൽസാഹിത്യവാദികൾ പറയുന്നതൊന്നും നടക്കാത്ത കാര്യമാണെന്നു ധരിക്കാൻ സാമാന്യന്മാർക്കും ഇതുവരെ സാധിച്ചിട്ടില്ല. ആ സ്ഥിതിയ്ക്കു്, മി. കാർത്തികേയൻെറ വ്യാഖ്യാനം കേൾക്കുമ്പോൾ ജീവൽസാഹിത്യവാദികൾതന്നെ അമ്പരക്കുന്നെങ്കിൽ അതിൽ തെല്ലും അത്ഭുതമില്ല.

മേൽക്കാണിച്ച വാദഗതിയിൽ മി: കാർത്തികേയനു് ഒന്നിലധികം തെററു് ഇനിയും പററിപ്പോയിട്ടുണ്ടെന്നാണു എനിക്കു തോന്നുന്നതു്. ഒന്നാമതു്, കേരളത്തിലെ പുരോഗമന സാഹിത്യവേഷക്കാർക്കു മാത്രമേ അതു് എന്താണെന്നു തിട്ടമായി അ

റിയാൻ വയ്യാതിരിക്കുന്നുള്ളു. അവർ തന്നിമിത്തം അതിൻെറ നിർവ്വചനത്തിൽ തപ്പുകയും തടയുകയും ചെയ്യുന്നെങ്കിൽ അതു് കേവലം സ്വാഭാവികം മാത്രമാണു്. പക്ഷെ അവർ അക്കഥ സമ്മതിക്കയില്ല. സമ്മതിപ്പിക്കാനുള്ള ശ്രമത്തിനിടയിൽ അതു് മനസ്സിലാക്കിത്തരണമെന്നും, മനസ്സിലായിട്ടില്ലെന്നും മററു ചിലർ പറഞ്ഞിട്ടുണ്ടെങ്കിൽ അതു് ക്ഷന്തവ്യമാണു്. എന്നാൽ മി: കാർത്തികേയൻെറ അവസ്ഥ അതല്ലല്ലോ. അവ്യക്തമായി നിർവ്വചിക്കപ്പെട്ടിരിക്കുന്ന പുരോഗമനസാഹിത്യത്തിൻെറ അവ്യക്തതയ്ക്കു നിദാനം അതിൻെറ ആദർശപരമായ അലൗകികത്വമാണെന്നു സിദ്ധാന്തിക്കുന്ന അദ്ദേഹം അതെന്താണെന്നു മനസ്സിലാക്കിയിട്ടില്ലെന്നുതന്നെയല്ല, അതിനാഗ്രഹിച്ചിട്ടുമില്ല! വാവിൽകഷ്ടം പതിന്നായ്ക്ക് എന്നു പറഞ്ഞു മട്ടായിപ്പോയി. പക്ഷെ അബദ്ധങ്ങൾ ഭംഗിയായി പറയാൻ മി: കാർത്തികേയനു് വാസനയേറും എന്നു സമ്മതിക്കണം. അതിനാൽ അദ്ദേഹത്തെ പുരോഗമനസാഹിത്യകാരന്മാരുടെ കൂട്ടത്തിൽ ഉൾപ്പെടുത്താൻ നിവൃത്തിയില്ല. പുരോഗമനസാഹിത്യമെന്തെന്നു ആർക്കും മനസ്സിലാകും. മി: കാർത്തികേയനും അക്കൂട്ടത്തിൽ അതു് മനസ്സിലാകുമെന്നു ഞാൻ ബലമായി വിശ്വസിക്കുന്നതിൽ തെററില്ലെന്നുതന്നെയിരിക്കട്ടെ. ആ സ്ഥിതിയ്ക്കു അതു മനസ്സിലാകാത്ത ഒരാദർശമാണെന്നു പറയുന്നതു ആലോചനയില്ലായ്മയുടെ ലക്ഷണമായിരിക്കുമല്ലോ. സാഹിത്യമോ, പുരോഗമനസാഹിത്യമോ എന്തെന്നു നിശ്ചയമില്ലാത്ത കുറേപ്പേർ അതെടുത്തു കൈകാര്യം ചെയ്യുമ്പോൾ മാത്രമേ അതു മി: കാർത്തികേയൻെറ ആദർശമായിത്തീരുന്നുള്ളു. എന്തെന്നാൽ ആദർശം അദ്ദേഹത്തിൻെറ അഭിപ്രായത്തിൽ അയഥാർത്ഥമാണെല്ലോ.

രണ്ടാമതു്, ആദർശം മനസ്സിലാകയില്ലെന്നു പറയുന്നതും, അതു് അപ്രാപ്യമാണെന്നു പറയുന്നതും രണ്ടും രണ്ടുതന്നെയാണെന്നറിയാതെ മി: കാർത്തികേയൻ ചില സിദ്ധാന്തങ്ങൾ പുറപ്പെടുവിച്ചിരിക്കുന്നു. സത്യം പറയുക, ധർമ്മം ആചരിക്കുക എന്നുള്ള ഉപദേശം ഇന്നും ജനസമുദായങ്ങൾക്കെല്ലാം ആദർശമാത്രമായിത്തന്നെയിരിക്കുന്നു. എന്നാൽ ആ ആദർശം ഒന്നാംക്ലാസ്സിലെ കുട്ടികൾക്കുപോലും മനസ്സിലാകും. യഥാർത്ഥവും അയഥാർത്ഥവും എന്താണെന്നും ആളുകൾക്കറിയാം. അപരിമേയമായ ഒന്നിനെ പ്രാപിക്കുക ദുഷ്കരമാണെന്നു പറഞ്ഞാൽ അതും അവർക്കു മനസ്സിലാകും. വേദാന്തത്തിൽ തന്നെയും അവ്യക്തമായി ഒന്നുമില്ല. അവ്യക്തമായി എന്തെങ്കിലും ഉണ്ടെങ്കിൽ അതിൻെറ അവ്യക്തതപോലും അതിൽ സുവ്യക്തമാണു്. ആ സ്ഥിതിക്കു് അവ്യക്തമായിരുന്നാൽ അതെല്ലാം അയഥാർത്ഥമാണെന്നോ, അയഥാർത്ഥമായിട്ടുള്ളതെല്ലാം അവ്യക്തമാണെന്നോ അർത്ഥമാക്കാൻ പാടില്ലാത്തതാകുന്നു. മനുഷ്യൻെറ തലയിലെ ഇരുട്ടാണു് കൂരിരുട്ടു്! അതിൽ ഒരു മണ്ണെണ്ണവിളക്കുപോലും കൊളുത്തിക്കാണിക്കാൻ അവനിഷ്ടവുമില്ല. അകമെ ഇരുട്ടും, പുറമെ "കാട്ടു"മായി സൃഷ്ടിച്ചിരിക്കുന്ന ഒരു അംഗത്തിനു് ഉത്തമാംഗമെന്നു് ആരോ പേരിട്ടതു് ആ വാക്കിനെ കളിയാക്കാനായിരിക്കണമെന്നു തോന്നിപ്പോകുന്നു.

കേരളത്തിൽ വ്യവഹരിച്ചുവരുന്ന പുരോഗമനസാഹിത്യത്തിനു് ഒരു ആദർശത്തിൻെറ യാതൊരു ലക്ഷണവുമില്ല. അല്ല

പറഞ്ഞു പറഞ്ഞു വെറും പഴയ സാഹിത്യം മാത്രമാണെന്നാണു വെളിപ്പെടുന്നതു്. അക്കാൎയ്യം സമ്മതിക്കുന്നതു പുരോഗമന സാഹിത്യവാദികൾക്കു് ഇഷ്ടമില്ലെന്നേയുള്ളൂ. ചുരുക്കത്തിൽ അവരുടെ പുരോഗമന സാഹിത്യത്തിൽ ഒന്നുമില്ല. ഉള്ളതെല്ലാം പണ്ടേ ഉള്ളതാണു്. ആദർശത്തിൽ ഒന്നുമില്ലെന്നു പറയുന്ന മി: കാർത്തികേയൻ ഒന്നുമില്ലാത്തതെല്ലാം ആദർശമാണെന്നു ധരിക്കുകകൂടി ചെയ്യുന്നതാണു് അദ്ദേഹത്തിന്റെ അബദ്ധം. പുരോഗമന സാഹിത്യത്തിൽ ഒന്നുമില്ലാത്തതുകൊണ്ടു് അദ്ദേഹത്തിനു് അതു ആദർശമായി. അഥവാ, പുരോഗമനസാഹിത്യമെന്തു്, ആദർശമെന്തു്, ഇതു രണ്ടും അദ്ദേഹത്തിനും നിശ്ചയമില്ലാത്ത കാൎയ്യങ്ങൾതന്നെയെന്നു സാരം. പക്ഷേ അറിവില്ലാത്ത വിഷയങ്ങളെപ്പററി എഴുതാനും പറയാനും മനുഷ്യനു് ഒരു പ്രത്യേക വാസനയുണ്ടു്. ഇംഗ്ലീഷ് അറിയാൻ പാടില്ലാത്ത നമ്മുടെയിടയിലെ മിക്ക വിരുതന്മാരും ഇംഗ്ലീഷിൽ ഒപ്പിടുന്നതു കണ്ടിട്ടില്ലേ?

പുരോഗമനസാഹിത്യം എന്നു പേരിട്ടതു് നന്നായില്ല എന്നാണല്ലോ മറെറാരു ചാർജ്ജു്. ഇംഗ്ലീഷിൽ പ്രോഗ്രസീവ് ലിററേച്ചർ ആയിരുന്നതു് മലയാളത്തിൽ "പുരോഗമനസാഹിത്യം" എന്നു് ഞാൻ തർജ്ജമചെയ്തുപോയെന്നേയുള്ളൂ. പേരിന്റെ അഴകിനുവേണ്ടി കൊതിക്കുന്നതിനിടയിൽ മി: കാർത്തികേയൻ പറയുന്നു, പൊരുളില്ലെങ്കിലും അഴകുവേണമെന്നു്. ചക്കയിൽ ചുളയില്ലെങ്കിലെന്തു്, അഴകുണ്ടായിരിക്കണം. പക്ഷേ ഇക്കണക്കിനു് ചക്കച്ചകിണികൊണ്ടു് തൃപ്തിപ്പെടാനും ആളുകൾ മടിക്കുകയില്ല. അഴകും പൊരുളും വേണമെന്നു്, നാലുപേർ കേട്ടാൽ നിരക്കുന്ന രീതിയിൽ പറയാൻ എന്റെ മാന്യപ്രതിയോഗിക്കു് കഴിയുമായിരുന്നു. അതു് അദ്ദേഹം ചെയ്തില്ല. എന്തിനു്, പേരിൽ മാത്രം മതിയല്ലോ അഴകു്. നാമരൂപങ്ങളില്ലാത്തതായി അദ്ദേഹം എതിരെ കണ്ട ഒരു പ്രതിയോഗിയെ കണ്ണടച്ചു കല്ലെറിയുന്നതിനിടയിൽ അങ്ങനെയൊക്കെ സംഭവിച്ചുതാണെന്നു് സമാധാനപ്പെട്ടുകളയാം. ജീവൽസാഹിത്യം എന്ന വാക്കിനു് അർത്ഥമില്ല എന്നുള്ളതാണു് ആദ്യംതന്നെ എന്റെ ശ്രദ്ധയിൽ പെട്ടതു്. എന്തെന്നാൽ പഴയ സാഹിത്യം ജീവത്തായിത്തന്നെ ഇന്നു ശേഷിക്കുന്നു എന്നു മാത്രമല്ല, പുരോഗമനസാഹിത്യം നശിച്ചാലും അതങ്ങനെ ജീവൽസാഹിത്യമായി തുടരുകയും ചെയ്യും. അതുകൊണ്ടാണു് പുരോഗമന സാഹിത്യം എന്നു് ഞാൻ ഭാഷാന്തരംചെയ്തതു്. അതാരും സ്വീകരിക്കണമെന്നു് ഞാൻ പറഞ്ഞിരുന്നില്ല. എങ്കിലും അതു് അംഗീകരിക്കപ്പെട്ടുപോയി. അതിനു് ഭംഗിക്കുറവുണ്ടെങ്കിൽ പ്രോഗ്രസ്സിവ് ലിറററേച്ചറിനും അതുണ്ടു് എന്നു തീർത്തുപറയാം.

എഴുത്തച്ഛനെപ്പററിയും ഇവിടെ ഒരുവാക്കു പറയേണ്ടിയിരിക്കുന്നു. അദ്ദേഹത്തിനു ചില കുറവുകൾ ഉണ്ടെന്നു് ഇപ്പോൾ പുതുതായി കണ്ടുപിടിച്ചതുപോലെയാണു മി: കാർത്തികേയൻ എഴുതുന്നതു്. എല്ലാവൎക്കും കുറവുണ്ടു്. എഴുത്തച്ഛനും അതുണ്ടു്. അതുകൊണ്ടുമാത്രം അദ്ദേഹത്തിന്റെ കൃതികൾ ചുട്ടുകളയണമെന്നും, കടലിൽ എറിയണമെന്നും, കുറവും കുറവില്ലായ്മയുംപോലും തിരിച്ചറിയാൻവയ്യാത്ത ചിലർ പരസ്യമായി പ്രസ്താവിച്ചപ്പോൾ അതിനെ പ്രതിഷേധിക്കുകമാത്രമാണു മററുള്ളവർ ചെ

സ്സുള്ളു്. പാശ്ചാത്യരാജ്യങ്ങളിലും പുരാണങ്ങളും, പഴഞ്ചൻസാഹിത്യങ്ങളും ഉണ്ടെങ്കിലും പുരോഗമനസാഹിത്യത്തിനു വേണ്ടി അതെല്ലാം ആരും ചുട്ടുകളഞ്ഞിട്ടില്ല, അങ്ങനെ ചെയ്യണമെന്നു പറഞ്ഞിട്ടുമില്ല. അങ്ങനെ പറഞ്ഞാൽ അവൻ ഭ്രാന്തനാണെന്നുമാത്രമേ പാശ്ചാത്യർ വിചാരിക്കുകയുള്ളൂ. ഇവിടെയുള്ളവർ അങ്ങനെ വിചാരിച്ചില്ല എന്നുള്ളതു കുററമായിരിക്കുമോ? എന്തായാലും മി. കാത്തികേയൻ ഒരു ഭ്രാന്തിൽ വല്ല സംസ്കാരവുംകാണുന്നെങ്കിൽഎനിക്കു് അദ്ദേഹത്തോടൊന്നും പറയാനില്ല. അത്രമാത്രമല്ലാ സാഹിത്യം സോദ്ദേശമായിരിക്കരുതെന്നു് ആരും വാദിച്ചിട്ടില്ല. വെറും സോദ്ദേശമായ സാഹിത്യംമാത്രമേ സാഹിത്യമാകയുള്ളൂ എന്നുള്ള സാഹിത്യബോധശൂന്യമായ വികലസിദ്ധാന്തത്തെ എതിക്കുകമാത്രമാണു് ഇവിടെയുണ്ടായതു്. മി: കാത്തികേയൻ അതും തെററിദ്ധരിച്ചിരിക്കുന്നു.

ഇങ്ങനെ തെററിദ്ധാരണകളും അസത്യത്തേക്കാൾ ദോഷകരമായ അർദ്ധസത്യങ്ങളുംകൊണ്ടു് വിരചിച്ച ഒരു ലേഖനമാണു് മി: കാർത്തികേയന്റേതായി കാണാനിടയായതു്. അതിനാൽ ചില സംഗതികൾ അദ്ദേഹം മനസ്സിലാക്കുന്നതു് നന്നായിരിക്കും. ഇന്നത്തെ സോദ്ദേശസാഹിത്യംകൊണ്ടു് നിരുദ്ദേശസാഹിത്യത്തേക്കാൾ കൂടുതലായി എന്തെങ്കിലും കാൎയ്യം സാധിക്കാൻ പോകുന്നുഎന്നു് ആലോചിക്കാൻ കഴിയുന്നവരാരും ഭ്രമിക്കുന്നില്ല. ജീവൽസാഹിത്യം എന്നു കേട്ടാൽ ആൎക്കും ഒരു കമ്പവും ഉണ്ടാകയുമില്ല. എന്തെന്നാൽ ജീവൽസാഹിത്യകാരന്മാർ എന്നു പറയപ്പെടുന്നവൎക്കു പഴയ സാഹിത്യത്തിന്റെ ഒരു തലനാരിഴപോലും ഇളക്കാൻ കഴിയുമെന്നു് ആരാണു വിശ്വസിക്കുന്നതു്? പുരോഗമനസാഹിത്യത്തെയല്ല, അതുമൂലമുണ്ടായ അസംബന്ധപ്രസ്താവനകളെയും സിദ്ധാന്തങ്ങളെയുമാണു ചിലർ എതിത്തിട്ടുള്ളതെന്നു് പ്രത്യേകം ഓക്കേണ്ടതാകുന്നു. അവർ ഒട്ടകങ്ങളും പക്ഷികളുമായിരിക്കാം. പക്ഷേ മൃഗത്തിലും പക്ഷിയിലും പെടാത്തവരും, ഉഭയപക്ഷങ്ങളെയുംപററി ശരിക്കറിവില്ലാത്തവരുമായ ചില വവ്വാലുകൾ ഉണ്ടെന്നു ഇപ്പോൾ മനസ്സിലായെന്നേ പറയേണ്ടു.

# ചിരി

(കെ. ബാലരാമപ്പണിക്കർ, പണ്ഡിതമഹോപാദ്ധ്യായശിരോമണി)

"ഒരു ചിരി"യോടുകൂടി ഞാൻ രംഗപ്രവേശം ചെയ്യുകയാണു്. ചിരി ഒരു ലഘുവിഷയമാണു് എന്നു കരുതുന്നവർ ഉണ്ടാവാം. വാസ്തവം അങ്ങനെയല്ല. ആലോചിക്കുംതോറും അതിഗഹനതയെ ആവിഷ്കരിക്കുന്ന ഒന്നാണു ചിരി. പറഞ്ഞാലും ചിന്തിച്ചാലും ഒടുങ്ങാത്ത ഒരു മഹാചരിത്രമാണു് ചിരിക്കുള്ളതു്. പ്രാപഞ്ചികങ്ങളായ എല്ലാസംഭവങ്ങളുമായി ചിരിക്കു ബന്ധമുണ്ടു്.

മനുഷ്യനിൽനിന്നു മാത്രമേ ചിരി ഉദയം ചെയ്യാറുള്ളു. "ചിരിക്കുന്ന ജീവി"—എന്നതു് മനുഷ്യൻെറ ഒരു വ്യാവർത്തകലക്ഷണമായും, വ്യവഹാരമുണ്ടു്. ഇവിടെയാണു് ചിരിയുടെ വിസ്മയനീയത തങ്ങിനിൽക്കുന്നതു്. പ്രകൃതിയുടെ അദൃശ്യഹസ്തതയും അനവഗാഹ്യതയും ഇവിടെ പ്രത്യക്ഷമാണു്. മനുഷ്യബുദ്ധിയുടെ സങ്കുചിതപരിധിയും ഇവിടെ ദൃശ്യമാകുന്നു. എന്നാലും മനുഷ്യൻ പരാജയം സമ്മതിക്കാറുണ്ടോ?

ചിരിയുടെതത്വമറിവാൻ മനുഷ്യതത്വം ഒന്നാമതായി ഗ്രഹിക്കേണ്ടതാണു്. ചിരിക്കും മനുഷ്യനുമായുള്ള അഭേദ്യബന്ധമാണു് അതിനു കാരണം. ചേതനങ്ങൾ, അചേതനങ്ങൾ; സ്ഥാവരങ്ങൾ, ജംഗമങ്ങൾ; ചേതനങ്ങൾ, പ്രൗഢചേതനങ്ങൾ അതിപ്രൗഢചേതനങ്ങൾ എന്നി വിഭാഗങ്ങളിൽ അതിപ്രൗഢചേതനങ്ങൾ എന്ന കക്ഷ്യയിലാണു് മനുഷ്യൻ ഉൾപ്പെടുന്നതു്. ചൈതന്യത്തിനു് ജീവശക്തി—ജ്ഞാനമെന്നാണു് അർത്ഥം. അത്യുജ്ജ്വലമായ വിവേകശക്തി—ജ്ഞാനമുള്ളതുകൊണ്ടാണു് മനുഷ്യനെ അതിപ്രൗഢചേതനൻ എന്നു പറയുന്നതു്. പ്രാപഞ്ചികവസ്തുക്കളുടെ ഈ വിഭാഗത്തിൽനിന്നും ജ്ഞാനമാണു് അതിനു സാധകമായ ഉപാധിയെന്നും അതിൻെറ വികസ്വരതയാണു മനുഷ്യൻെറ പ്രത്യേകതയെന്നുമുള്ള വസ്തുത കൂടി വ്യക്തമാകുന്നു.

തത്വശാസ്ത്രവിഷയങ്ങളിൽ ജ്ഞാനം പ്രഥമഗണനീയമാണു്. ആത്മസ്വരൂപമായും സർവ്വാത്മകമായും അതു ദർശിക്കപ്പെടുന്നു. അറിയപ്പെടും വസ്തുക്കൾ അറിവിൽനിന്നു അന്യമല്ലാത്തതുകൊണ്ടും അറിവിനു മുമ്പും പിമ്പും ഇല്ലാത്തതുകൊണ്ടും അയഥാർത്ഥങ്ങളാണു എന്നതു് യുക്തിസഹമായ സിദ്ധാന്തമാകുന്നു. ഈ സത്യാനൃതങ്ങളായ ജ്ഞാനജ്ഞേയങ്ങളുടെ മിഥുനീകരണമാണു ലോകം. ഉത്തരോത്തരം അനൃതപ്രധാനങ്ങൾ ജഡപര്യന്തങ്ങളും സത്യപ്രധാനങ്ങൾ മനുഷ്യപര്യന്തങ്ങളുമാണു്. ഇതിൽനിന്നും മനുഷ്യനിൽ പ്രധാനഘടകമായി നിൽക്കുന്ന ജ്ഞാനത്തിൻെറ വൈശിഷ്ട്യം ഏതാണ്ടു വ്യക്തമായി ഗ്രഹിക്കാവുന്നതാണു്.

ചിരി മനുഷ്യൻെറ അസാധാരണ ധർമ്മമാണെങ്കിലും അതു അവനു എല്ലായ്പോഴും ഉള്ളതല്ല. ചില വേഴ്ചകളിൽ ഉണ്ടാകുന്നതും കരൾനിറഞ്ഞു കണ്ണിലും കവിളിലും കൂടി സശബ്ദമൊഴുകിവരുന്നതുമായ അന്ത

രാത്മാവിന്റെ ഒരു സ്ഫുരണമാണു ചിരി. ഇതിനു മനുഷ്യന്റെ അസാധാരണമായ വിശിഷ്ടജ്ഞാനവുമായി ബന്ധമുണ്ടായിരിക്കണം. അല്ലെങ്കിൽ മറ്റു ജീവികൾ ചിരിക്കാത്തതെന്തു്? ജ്ഞാനം ആത്മാവും ആത്മാവു് സത്യജ്ഞാനസ്വരൂപനായ ഈശ്വരനുമായിരിക്കേ ചിരിക്കു ഈശ്വരനുമായി ബന്ധമുണ്ടു് എന്നു പറയാവുന്നതാണു്.

ചിരി ഏതെല്ലാംഭാവങ്ങളെ പ്രതിനിധീകരിക്കുന്നു എന്നു് കൃത്യമായി പറയുവാൻ കഴിയുന്നതല്ല. പരസ്പരദർശനത്തിൽ കാമുകജനങ്ങളുടെ മുഖമണ്ഡലങ്ങളിൽ ഊറിനിറയുന്നചിരി അനുരാഗത്തെയാണു പ്രകാശിപ്പിക്കുന്നതു്. മാതാപിതാക്കന്മാർക്കു സ്വപുത്രന്മാരുടെ മുഖകമലദർശനത്തിൽ ഉദിക്കുന്ന ചിരി വാത്സല്യത്തിന്റെ ചിഹ്നമാണു്. സുഹൃത്തുക്കൾക്കു അന്യോന്യദർശനത്തിൽ ഉണ്ടാകുന്ന ചിരി സ്നേഹത്തിന്റെ ഉദ്ഗിരണമത്രേ. പുത്രന്മാർക്കു പിതാക്കളുടെ ദർശനത്തിലും ശിഷ്യന്മാർക്കു ഗുരുവിന്റെ സാന്നിദ്ധ്യത്തിലും ഭക്തനു് ഈശ്വരന്റെ പ്രത്യക്ഷത്തിലും ആവിർഭവിക്കുന്ന ചിരി ഭക്തിയുടെ നേരിയനിഴൽമാത്രമാണു്. എന്നാൽ സ്തന്യപാനംചെയ്തു മാതൃസവിധത്തിൽ ഉത്താനശായിയായി കൈകാൽകുടഞ്ഞു കളിക്കുന്ന ഓമനക്കുഞ്ഞിന്റെ പൂങ്കവിളിൽ പരക്കുന്ന പുഞ്ചിരിപ്പൂനിലാവിനും, സമാധിയിൽനിന്നുമുണർന്നു ആസനബന്ധമഴിച്ചു വിശ്രമംകൊള്ളുന്ന യോഗീന്ദ്രന്റെ പരിമുഗ്ദ്ധഹാസത്തിനും അർത്ഥംകല്പിക്കുകതന്നെ പ്രയാസം. ഇവയെല്ലാംതന്നെ പരിതുഷ്ടിജന്യമായ ആനന്ദത്തിന്റെ ചെറുകല്ലോലങ്ങളാണെന്നു പറയാം. കോപത്തിലും ചിരിവരാറുണ്ടു്. ഹന്തവ്യനായ ശത്രുവിനെ അഭിമുഖീകരിക്കുമ്പോൾ വിജൃംഭിതമായിത്തീരുന്ന കോപത്തിന്റെ സ്ഫുടനമായി അട്ടഹാസത്തെ വർണ്ണിക്കാറുണ്ടു്. എന്നാൽ ഇവിടുത്തെ ചിരി യഥാർത്ഥമല്ല. ഒരു കോപവിക്രിയയിൽ ചിരിയുടെ രൂപത്തിന്റെ ആരോപണംമാത്രമാണു് അതു്. ചിരിയെ ചുവടേ പ്രവഹിപ്പിക്കുന്ന ഒരു സ്ഥായിഭാവമാണു ഹാസ്യം. ഹാസ്യമെന്ന പേരുതന്നെ അതിനു ചിരിയുമായുള്ള അഭേദ്യബന്ധത്തെയാണുകുറിക്കുന്നതു്. ഈ ചിരിക്കും പരിതുഷ്ടിയുടെ ഒരു ദൃഢമായ സ്പർശം ഇല്ലാതില്ല. ഏതുകൊണ്ടും പരിതോഷപരിവാഹിത്വം ചിരിയുടെ സ്വഭാവമായി കണക്കാക്കാവുന്നതാണു്.

മന്ദഹാസം, ഹാസം, അതിഹാസം എന്നിങ്ങനെ ഹാസത്തെ—ചിരിയെ മൂന്നായി വിഭജിക്കാറുണ്ടു്. മന്ദഹാസം ഉത്തമപ്രകൃതിയേയും ഹാസം മദ്ധ്യമപ്രകൃതിയേയും അതിഹാസം അധമപ്രകൃതിയേയും കുറിക്കുന്നു. കണ്ണുകൾ നന്നേ വിടർന്നും കപോലപാളികളുടെ വിസ്തൃതി വർദ്ധിച്ചും ദന്താഗ്രങ്ങൾപോലും സ്പഷ്ടമാകാത്തവിധം ഓഷ്ഠാധരങ്ങൾ അല്പം വികസിച്ചും അത്യാകർഷകമായി നിശ്ശബ്ദമായി ഉദയംചെയ്യുന്ന ചിരിയാണു മന്ദഹാസം. മേഘധ്വനി, കപോതരുതം ഇവയ്ക്കു സമാനശബ്ദത്തോടും ദന്താഗ്രം അല്പാല്പം കാണുമാറുമുള്ള ചിരിയാണു മാദ്ധ്യമികമായ ഹാസം. വല്ലാത്ത ശബ്ദബഹളത്തോടും ദന്തപംക്തിയെ മുഴുവൻ വെളിയിൽകാട്ടിയുമുള്ള ചിരിയാണു് അതിഹാസം. അന്തരാത്മാവിന്റെ ബഹിസ്ഫുരണമായ ചിരിയെ ആധാരമാക്കി സ്വഭാവത്തെയും പരിശോധിക്കാമെന്ന തത്വമാണു് ഈ വിഭാഗത്തിൽനിന്നും സ്ഫുടമാകുന്നതു്.

പ്രണയിജനങ്ങൾക്കു അന്യോന്യം സംഭാ

വനചെയ്യാനുള്ള ഒരു അമൂല്യസ്വത്താണു ചിരി. അതു് ഒരു വിശിഷ്ടായുധമായുംഉപയോഗിക്കപ്പെടാറുണ്ടു്. യുഗങ്ങളിൽ ഒരു ഭാഗം മറുഭാഗത്തെയും ഉപദേഷ്ടാക്കളായ മഹാത്മാക്കൾ ശിഷ്യലോകത്തെയും സ്വാധീനത്തിൽനിറുത്താൻ ചിരിയെ ഒരു ആയുധമാക്കുന്നു. രാമായണത്തിൽ ധീരോദാത്തപ്രകൃതിയായ ശ്രീരാമചന്ദ്രന്റെ ഉപദേശങ്ങൾ ഏറിയകൂറും മന്ദഹാസപൂർവ്വങ്ങളാണു്. മഹാത്മജിയുടെ സർവ്വജനാകർഷകമായ പുഞ്ചിരി ഇതിനിടെ ലോകപ്രസിദ്ധമായിത്തീർന്നിട്ടുണ്ടു്. സുന്ദരികളുടെ സുഭഗതയുടെ മകുടംചാർത്തലാണു പുഞ്ചിരിയെങ്കിൽ മഹാത്മാക്കളുടെ മഹനീയതയുടെ അഗാധതയാണു പുഞ്ചിരി.

ചിരി ചരിത്രംസൃഷ്ടിച്ചിട്ടുണ്ടു്. സൂക്ഷ്മമായ ചരിത്രം പഠിച്ചു വിമർശിച്ചാൽമാത്രമേ ആ ചിരിയുടെ സ്വരൂപം നിർണ്ണയിക്കുവാൻ കഴിയുകയുള്ളൂ. പ്രധാനമായും സീതാദേവിയുടെയും ദ്രൗപദിയുടെയും ചിരിയാണു ചരിത്രസ്രഷ്ടകമായിത്തീർന്നിട്ടുള്ളതു്. സീതാദേവിയുടെ ചിരി രാമായണത്തിന്റെയും ദ്രൗപദിയുടെ ചിരി മഹാഭാരതത്തിന്റെയും ആണിക്കല്ലുകളാണു്. അവ ഘോരശക്തിയോടുകൂടി അർത്ഥബാഹുല്യംസ്ഫുരിപ്പിക്കുമാറു പുറപ്പെട്ട ആ ചിരികളുടെ അർത്ഥം വാല്മീകിക്കും, വ്യാസനും പരിച്ഛേദിക്കുവാൻ കഴിഞ്ഞുവോ എന്തോ?

താതാജ്ഞ അനുസരിച്ചു വനവാസത്തിനുപുറപ്പെട്ടു് പ്രണയിനിയായ സീതയോടും അനുജനായ ലക്ഷ്മണനോടുംകൂടി ദണ്ഡകാരണ്യത്തിൽ പ്രവേശിച്ചു പഞ്ചവടിയിൽ ആശ്രമംചമച്ചു് ആർഷവൃത്തിനയിച്ചുതുടങ്ങിയ ശ്രീരാമചന്ദ്രന്റെ ജീവിതം അങ്ങനെതന്നെ അവസാനിക്കുമായിരുന്നു. എന്നാൽ സീതാദേവിയുടെ ചിരി അതിനു അനുവദിച്ചില്ല. പാതിവ്രത്യത്തിന്റെയും പരിശുദ്ധിയുടെയും മൂർത്തിയായിരുന്ന ആ ദേവിയിൽ സ്ത്രീസഹജമായ അസൂയയുടെ അണുക്കൾ അവശേഷിച്ചിരുന്നു. ഒരുദിവസം രാവണചക്രവർത്തിയുടെ കനിഷ്ഠസഹോദരി ശൂർപ്പണഖ—ആ ലോകൈകസുന്ദരി ശ്രീരാമന്റെ ആശ്രമത്തിൽ കടന്നുവന്നു. അലൗകികമായ ആകാരസൗഷ്ഠവവും സ്വതോത്കർഷവുംപൂണ്ട ശ്രീരാമനിൽ അനുരക്തയായിത്തീർന്ന അവൾ അദ്ദേഹത്തോടു, തന്നെ ഭാര്യയായി സ്വീകരിക്കണമെന്നു് അപേക്ഷിച്ചു. സ്വപ്രണയിനിയായ സീതയ്ക്കു സാപത്ന്യദുഃഖം വരുത്തരുതെന്നു കരുതിയും ഏകഭാര്യാവ്രതനിഷ്ഠകൊണ്ടും അദ്ദേഹം ആ മഹാഭാഗ്യത്തെ തന്റെ അനുജനായി തള്ളിവിട്ടു. വിനയശാലിയും ജ്യേഷ്ഠഭക്തനുമായ ലക്ഷ്മണൻ സ്വകൃത്യവിരോധം ഭയന്നു അതിനെ ഒഴിച്ചുവിട്ടു. പലവുരു ജ്യേഷ്ഠാനുജന്മാരുടെ അടുക്കൽ അങ്ങോട്ടുമിങ്ങോട്ടും നടന്നു ഒടുവിൽ നിഷ്ഫലമനോരഥയായി പ്രണയനൈരാശ്യംകൊണ്ടു ദീനയായി ശ്രീരാമസന്നിധിയിൽനിന്നും യാത്രചോദിച്ചുമടങ്ങിയ ശൂർപ്പണഖയ്ക്കുപ്രണയഗർവം പൂണ്ട സീതാദേവിയുടെ പരിഹാസസൂചകമായ ഒരു ചെറുചിരിയായിരുന്നു യാത്രാനുവാദം നൽകിയതു്. അനന്തരസംഭവം വായനക്കാർക്കു സുപരിചിതമാണു്. ആ ചിരി ആ ലോകൈകചക്രവർത്തിയുടെ സഹോദരിയെ കോപാകുലയാക്കി. രക്തപ്പുഴ ഒഴുകിത്തുടങ്ങി. അനേകായിരംപേർ മൃതരായി. അനേകായിരം യുവതികൾ വിധവകളായി നിത്യനരകത്തിൽവീണു. അനേകായിരം ശിശുക്കൾ രക്ഷാഹീനരായി. സീതാദേവിതന്നെ ഭർത്താവിന്റെ

അംഗതലത്തിൽനിന്നും ഭ്രഷ്ടയായി, തീരാദുഃഖത്തിനു വിധേയയായി ആ സാധ്വീരത്നം ഭൂമുഖത്തിൽനിന്നും അന്തർദ്ധാനംചെയ്യേണ്ടിവന്നു. അനുതാപഭരിതരായ അനേകരോടൊപ്പം പ്രതിഭാസമ്പന്നനായ വാല്മീകിയും നിരാധാരനായി നിന്നു ആ രംഗത്തിനു സാക്ഷ്യംവഹിക്കേണ്ടിവന്നു. പഞ്ചവടിയിലെ പർണ്ണശാലയിൽനിന്നും അനേകംന്തുററാണ്ടുകൾക്കുമുമ്പ് നിർഗ്ഗളിച്ച ആ ചിരി ഒരു ശോകാന്തകഥയുമായി ഇന്നും നമ്മുടെ ചെവിയിൽ മാറെറാലിക്കൊള്ളുന്നു.

ഉദ്ദേശം അയ്യായിരത്തിഅഞ്ഞൂറുവർഷങ്ങൾക്കുമുമ്പ് ഇന്ദ്രപ്രസ്ഥത്തിലെ മണിമാളികയുടെ മുകളിൽ രാജകീയസുഖഭോഗസമൃദ്ധികളുടെ മദ്ധ്യത്തിൽനിന്നുകൊണ്ടാണ് ദ്രൗപദി ചിരിച്ചതു്. യാഗമഹോത്സവത്തിൽ പങ്കെടുക്കുവാൻ ദുര്യോധനൻ അനുജന്മാരോടുകൂടി ഇന്ദ്രപ്രസ്ഥത്തിൽ വന്നുചേന്നു. ഗോപുരവാതൽ പിന്നിട്ടു രാജഗൃഹത്തിൽ പ്രവേശിച്ച അദ്ദേഹത്തിനു മയാസുരവൈദഗ്ദ്ധ്യത്തെപ്പററി ഒട്ടും അറിവുണ്ടായില്ല. അദ്ദേഹവും അനുജന്മാരും സ്ഥലജലഭ്രാന്തിയിൽപെട്ടു നാണംകെട്ടു വല്ലാത്ത കഷ്ടം അനുഭവിച്ചു. വിവശതപൂണ്ടു നാലുപാടും നോക്കിത്തുടങ്ങിയ ദുര്യോധനന്റെ ചെവിയിൽ ഒരു മണികിലുക്കം മുഴങ്ങി. അതിന്റെ ഉല്പത്തിസ്ഥാനം മദോന്മത്തയായി പരിഹാസതല്പരയായി നില്ക്കുന്ന തന്റെ ജ്യേഷ്ഠത്തിഅമ്മ—അനുജത്തി ദ്രൗപദിയായിരുന്നു. വാത്സല്യത്തിനും അനുകമ്പയ്ക്കും ഉപസാന്ത്വനത്തിനും പകരം പരിഹാസം. അതിന്റെ അനന്തരഫലമെന്തായിരുന്നു? മാനധനനായ സുയോധനൻ കോപാകുലനായി—കൃതശപഥനായി. ദ്രൗപദി അവമാനിതയായി—പ്രായേണ നിർവ്വസനയായി. പന്ത്രണ്ടുകൊല്ലം വനവാസവും ഒരുകൊല്ലം പരമദാസ്യവും ആ മഹാറാണി അനുഭവിച്ചു. കുരുക്ഷേത്രയുദ്ധം അനിവാര്യമായി വന്നു. തന്നിമിത്തമുണ്ടായ കൊടുംയാതന അവർണ്ണനീയമായിരുന്നു. ദ്രൗപദിതന്നെ പുത്രരഹിതയായി തീന്നു. കുറേനാൾ വീണ്ടും അവർ മഹാരാജ്ഞിപദത്തിലിരുന്നെങ്കിലും ശോകതിക്തമായിരുന്നു ആയുരന്തംവരെ അവരുടെ ജീവിതാനുഭവം. അഹോ! ഒരു ചിരി വരുത്തിക്കൂട്ടിയ കഷ്ടാനുഭവങ്ങൾ. കൃഷ്ണഭഗവാൻ ആ ദേവിക്കും ഭർത്താക്കന്മാക്കും സന്തതസഹായനായിരുന്നു. പക്ഷേ ആ ചിരിയുടെ കഷ്ടഫലം പരിമാർജ്ജനം ചെയ്യപ്പെട്ടില്ല. വ്യാസമഹർഷി പാണ്ഡവപക്ഷീയനായിരുന്നു. അദ്ദേഹവും ആ ചിരി ക്ഷമിച്ചിരുന്നില്ല. ഇന്നും നീണ്ടുനില്ക്കുന്ന ആ ചിരി ലോകത്തെ ചിരിപ്പിക്കുന്നോ കരയിക്കുന്നോ എന്നു സഹൃദയന്മാർ തീർച്ചയാക്കട്ടെ

ലേഖനം ഇവിടെ ഉപസംഹൃതമാകുന്നു. ചിരിയുടെ ചിത്രം കുറെ വരച്ചുകഴിഞ്ഞു. അതുകൊണ്ടു കരുതിക്കൂട്ടിവേണം ചിരിക്കുവാൻ, വിശേഷിച്ചും "സഹോദരിമാർ."

# ആശാന്റെ ഉപമകൾ

(എം. പി. അപ്പൻ എം. എ., എൽ. ടി.)

കവിതയെ രസാത്മകമാക്കുന്നതിനു കവികൾ പ്രയോഗിക്കുന്ന വിദ്യകളിൽ ഒന്നാണു അലങ്കാരം. എന്നാൽ അതു കാവ്യത്തിന്റെ മനോഹാരിതയുടെ അനേകം ഘടകങ്ങളിൽ ഒന്നുമാത്രമേ ആകുന്നുള്ളു. ഔചിത്യമില്ലാതെ അലങ്കാരം വാരിക്കോരിച്ചൊരിയുകയാണെങ്കിൽ കവിതയുടെ ഭംഗി കൃത്രിമമായിപ്പോകും. സന്ദർഭോചിതങ്ങളായ അലങ്കാരങ്ങൾ പ്രയോഗിക്കുന്നതിനു ഒരു കവി ഉചിതജ്ഞനും ക്രാന്തദർശിയുമായിരിക്കേണ്ടതാകുന്നു.

അലങ്കാരങ്ങളിൽ അതിപ്രധാനമായിട്ടുള്ളതു് ഉപമയാണല്ലോ. ആലോചിക്കുന്തോറും മാധുര്യം ഉയരുന്നവയാണു മഹാകവികളുടെ ഉപമകൾ. ഷേക്സ്പിയർ, കാളിദാസൻ തുടങ്ങിയ കവീന്ദ്രന്മാരുടെ ഉപമകൾ വിശ്വവിഖ്യാതങ്ങളാകുന്നു. നമ്മുടെ മഹാകവികളായ ആശാൻ, വള്ളത്തോൾ ഉള്ളൂർ മുതലായവരുടെ ഉപമകളും ചിന്താമധുരങ്ങളാണു്. നമുക്കു ആശാന്റെ ചില ഉപമകളുടെ ഭംഗി പരിശോധിക്കാം.

പ്രകൃതിയെ വർണ്ണിക്കുന്നതിനു ആശാൻ പ്രയോഗിച്ചിട്ടുള്ള ഉപമകൾക്കു സവിശേഷമായ ഒരാസ്വാദ്യത ഉണ്ടു്. "കരുണ"യിൽ, വാസവദത്തയുടെ ഇരിപ്പിനെ വർണ്ണിക്കുന്ന സന്ദർഭത്തിൽ സായന്തനസൂര്യനെപ്പററി പറഞ്ഞിട്ടുള്ളതിങ്ങനെയാണു്.

"പടിഞ്ഞാറു ചാഞ്ഞു സൂര്യൻ, പരിരമ്യമായ്
മഞ്ഞയും
കട്ടച്ചുവപ്പുംകലർന്നു തരുക്കളൂടെ
രാജൽക്കരകേസരങ്ങൾവീശിടുന്നു,
ദൂരത്തൊരു
രാജമല്ലിമരംപൂത്തു വിലസുംപോലെ"

മഞ്ഞയും കട്ടച്ചുവപ്പും കലർന്നു്, വൃക്ഷങ്ങളുടെ ഇടയിൽക്കൂടി കാണപ്പെടുന്ന സൂര്യൻ, ദൂരത്തു പൂത്തുനിൽക്കുന്ന രാജമല്ലിയെപ്പോലെ ശോഭിക്കുന്നു എന്നു പറഞ്ഞിരിക്കുന്നതു് എത്രയും മനോഹരമായിട്ടുണ്ടു്. ക്രാന്തദർശിയായ കവിയ്ക്കു് ആ സാദൃശ്യം കണ്ടുപിടിക്കാൻ കഴിഞ്ഞു. ഒരു സാധാരണ സായാഹ്നത്തെ വർണ്ണിക്കുമ്പോൾ പ്രയോഗിച്ചാലും ഈ അലങ്കാരം ആസ്വാദ്യമായിരിക്കും. എന്നാൽ ഇവിടെ സന്ദർഭോചിതമായതുകൊണ്ടു ചമൽക്കാരത്തിന്റെ മനോഹാരിത വർദ്ധിച്ചിട്ടുണ്ടു്. "പൂത്തുവിലസുന്ന രാജമല്ലിയെപ്പോലെ" എന്നു പറഞ്ഞിരിക്കുന്നതു വർണ്ണ്യമായ ശൃംഗാരരസത്തെ പുഷ്ടിപ്പെടുത്തി കൂടുതൽ ഹൃദയാവർജ്ജകമാക്കാൻ പ്രയോജകീഭവിച്ചിരിക്കുന്നു.

അന്തിച്ചുവപ്പുകലർന്ന ആകാശത്തെ ചുവന്ന പൂക്കൾനിറഞ്ഞ ഒരു പൂമരത്തിനോടും, പൂത്തുനിൽക്കുന്ന ഒരു മരത്തെ അന്തിവിണ്ണിനോടും ഉപമിക്കുന്നതിൽ ആശാനു വലുതായ കൗതുകമുണ്ടായിരുന്നതുപോലെ തോന്നുന്നു.

മാതംഗി എന്ന ചണ്ഡാലകന്യക ആനന്ദഭിക്ഷുവിന്റെ സൗന്ദര്യധാരയെ നുകർന്നുകൊണ്ട് ഒരു വാകമരത്തിന്റെ തണലിൽ നിന്നതായി "ചണ്ഡാലഭിക്ഷുകി" എന്ന കാവ്യത്തിൽ പറഞ്ഞിട്ടുണ്ട്, ആ വാകയെ

"അന്തികത്തിങ്കൽപൂത്തുമനോജ്ഞമായ"
അന്തിവാനിന്നകന്നോരു [illegible]ണുപോൽ

ചന്തമാർന്നങ്ങുനില്ക്കും ചെറുവാക" എന്നാണ് വർണ്ണിച്ചിരിക്കുന്നത്. ഇതിനു സദൃശമായി "ദുരവസ്ഥ"യിലും ഒരു സന്ധ്യാവർണ്ണനയുണ്ട്. അതിങ്ങനെയാണ്.

"പിന്നെയമ്പ് ഭാനുമാൻ മുങ്ങീടുമദ്ദിക്കിൽ
ചിന്നീ മനോഹരകാന്തിപൂരം
ഓമനത്തുമുകിൽത്തുണ്ടുകളങ്ങുള്ളും
വ്യാമോഹിപ്പിച്ചു തിളങ്ങിനിന്നു
പൂമരംപോലെയും പൊൻവല്ലിപോലെയും
താമരപ്പൂത്തകുളംപോലെയും
നേരിയമഞ്ഞിൻതിരയ്ക്കുള്ളിലിലക്കാഴ്ച
പാരം മനോജ്ഞവുമായിരുന്നു."

ഇനി വേറൊരുതരം ഉപമകളെയാണു പരിശോധിക്കേണ്ടിയിരിക്കുന്നത്. "മദനൻ"ന് "മാനസപത്നി"യായിത്തീർന്നിരുന്ന "ലീല"യെ ഏതോ ഒരു കുബേരയുവാവ് വിവാഹംകഴിച്ചു കൊണ്ടുപോയി. അവളുടെ ശൃംഗാരജീവിതത്തെ കവി ഇങ്ങനെ വർണ്ണിച്ചിരിക്കുന്നു.

"ഘടനപതി വിലാസിചെയ്കിലും
പിടമൃഗനേത്രകൃപാർദ്രയാകിലും
സ്ഫുടമകമലിയാതെ മേവിനാൾ
തടശിലപോലെ തരംഗലീലയിൽ"

നായകൻ ശൃംഗാരചതുരനാണ്; നായിക ആർദ്രഹൃദയയുമാണ്. എങ്കിലും അയാളുടെ ലീലാപരിപാടികളിൽ അവളുടെ ഹൃദയം അലിയുന്നില്ല. എങ്ങനെയെന്നാൽ, തുടർച്ചയായി തിരമാലകൾ വന്നടിച്ചിട്ടും യാതൊരു ചലനവുംകൂടാതെ തീരത്തുകിടക്കുന്ന ഒരു പാറപോലെ. അനേകമനേകം വരികൾകൊണ്ട് വർണ്ണിച്ചാലും ഒരു സാധാരണ കവിയ്ക്ക് സാധ്യമാകാത്ത ഒരു കാര്യമാണ് ഉപമോജ്ജ്വലമായ ആ ഒററ വരികൊണ്ട് ആശാൻ സാധിച്ചിരിക്കുന്നത്. ഇതുപോലെയുള്ള ഒരു സന്ദർഭം കിട്ടിയാൽ കുഞ്ചൻനമ്പ്യാരോ, വെണ്മണി മഹൻനമ്പൂരിപ്പാടോ തങ്ങളുടെ ഭാവനാശക്തികളെ ഏതെല്ലാം രീതിയിൽ ഉപയോഗപ്പെടുത്തുമെന്നുള്ളതു ഊഹിക്കുകയാണു ഭേദം. മേലുദ്ധരിച്ച ശ്ലോകത്തിൽ 'ശിലപോലെ' എന്നു പറഞ്ഞിരിക്കുന്നതു് നായികയുടെ നിർവികാരതയേയും "തരംഗലീലയിൽ" എന്നു പറഞ്ഞിരിക്കുന്നതു് നായകന്റെ ശൃംഗാരപാരവശ്യത്തേയും വെളിപ്പെടുത്തുന്നു. "മിതം ച സാരം ച വചോഹി വാഗ്മിതാ" എന്ന തത്വം ആശാൻ എത്ര ഭംഗിയായി പാലിച്ചിരിക്കുന്നുവെന്നു നോക്കുക.

ദിവാകരന്റെ തോളിൽ വീണു മൃതയായ—അല്ല, ബ്രഹ്മൈക്യം പ്രാപിച്ച—നളിനിയെ അവളുടെ തപസ്വിനിയായ ആചാര്യ വേർപെടുത്തിയതിനെ

"......കൈയാൽ ശാന്തിബിംബത്തിൽ-
(നിന്നും
ഗളിതസുഷമമാം 'നിർമ്മാല്യമാല്യം'ക-
(ണക്കേ"

എന്നാണ് വർണ്ണിച്ചിരിക്കുന്നത്. ഈ ഉപമ, ആശാന്റെ ഉപമകളിൽവച്ച് ഏററവും മനോഹരമായിട്ടുള്ളവയിൽ ഒന്നാണ്. ദിവാകരന്റെ ശരീരത്തെ ദേവാലയ

ത്തിലെ ബിംബത്തിനോടും, നളിനിയുടെ മൃതശരീരത്തെ വാടിയ നിർമ്മാല്യമാല്യത്തിനോടും, യോഗിനിയെ ശാന്തിക്കാരനോടും ഉപമിച്ചിരിക്കുന്നതിൽ കവി പ്രകടിപ്പിച്ചിട്ടുള്ള ഉചിതജ്ഞതയ്ക്കും ക്രാന്തദർശിത്വത്തിനും നമസ്കരിക്കുകതന്നെ വേണം. ദിവാകരന്റെ ദിവ്യത്വമാണു് "ബിംബ"ത്തിനോടുള്ള സാദൃശ്യംകൊണ്ടു് വെളിപ്പെടുന്നതു്. അതുപോലെ നിസർഗ്ഗസുഭഗയായ നളിനിയുടെ മൃതശരീരത്തിന്റെ അവസ്ഥയും, ഹൃദയത്തിന്റെ അസാധാരണമായ പരിശുദ്ധിയും നിർമ്മാല്യമാല്യത്തിനോടുള്ള ഔപമ്യത്തിൽനിന്നു് സ്പഷ്ടമാകുന്നു. യോഗിനിയുടെ സാത്വികഗുണവും ശാന്തിക്കാരനോടുള്ള സാദൃശ്യത്തിൽനിന്നു് തെളിയുന്നുണ്ടു്. ശ്രീനാരായണഗുരുകുലത്തിലെ ഉപാചാര്യനായിരുന്ന ആശാന്റെ ആദ്യകാലത്തെ ദൈനംദിനജീവിതത്തിൽ ക്ഷേത്രങ്ങളിലെ പൂജാവിധികളും മററും പ്രധാനമായിരുന്നു എന്നുള്ള വസ്തുത ഈ അവസരത്തിൽ നമുക്കു സ്മരിക്കാതിരിക്കാൻ നിവൃത്തിയില്ല.

സൂക്ഷ്മങ്ങളെ സ്ഥൂലങ്ങളാക്കുന്നതിനു് ആശാൻ പ്രയോഗിച്ചിട്ടുള്ള ഉപമകളിലാണു് അദ്ദേഹത്തിന്റെ ക്രാന്തദർശിത്വം പ്രകടമായി കാണപ്പെടുന്നതു്. ഉപമാലങ്കാരം പൊതുവേ കാവ്യത്തെ രസാത്മകമാക്കുന്നതിനു് ഉപകരിക്കുമെങ്കിലും സൂക്ഷ്മങ്ങളെ സ്ഥൂലങ്ങളാക്കി പ്രകാശിപ്പിക്കുന്നതിനുവേണ്ടി പ്രയോഗിക്കുമ്പോഴാണു് അതിന്റെ ഭംഗിയും ആവശ്യവും കൂടുതൽ വെളിപ്പെടുന്നതു്. ഒന്നുരണ്ടുദാഹരണങ്ങൾ കാണിക്കാം.

"വിലയെഴുമനുരാഗമത്തലാൽ
ശുലയുവതല്ല, മറിച്ചുമേൽക്കുമേൽ
വിലസിടുമടിയേററവെള്ളിപോൽ
ഉലയതിലൂതിയ പൊന്നുപോലെയും"

—ലീല.

ഭർത്താവിന്റെ മരണത്തിനുശേഷം സ്വദേശത്തു തിരിച്ചെത്തിയ ലീലയ്ക്കു് തന്റെ മാതാപിതാക്കന്മാരുടെ ചരമത്തെപ്പററിയും, ഹൃദയേശ്വരനായ മദനന്റെ വേർപാടിനെപ്പററിയും കേൾക്കാൻ ഇടവരുന്നു. അവളുടെ ഹൃദയം സന്താപപരവശമാകുന്നുണ്ടെങ്കിലും മദനനോടുള്ള അനുരാഗം കുറയുന്നില്ല. നേരെമറിച്ചു് അതു വർദ്ധിക്കുകയാണു ചെയ്യുന്നതു്. എങ്ങനെയെന്നാൽ, അടിയേററു് തിളക്കംകൂടുന്ന വെള്ളിപോലെയും, ഉലയിൽവച്ചു് ഊതുമ്പോൾ തെളിയുന്ന പൊന്നുപോലെയുമാണു്. ഇവിടെ സൂക്ഷ്മമായ സന്താപം, അനുരാഗം മുതലായവയെ സ്ഥൂലമായ ഉല, സ്വർണ്ണം മുതലായവയോടു സാദൃശ്യം കല്പിച്ചു് പ്രകാശമാനമാക്കിയിരിക്കുന്നു.

"ആറായികൊല്ല,മതുമല്ലഥ സംഭവങ്ങൾ
നൂറായതിന്നുപരിയെങ്കിലുമോർമ്മതന്നിൽ
മാറാതെ മേൽമണൽപെടുംനിഴൽപോലെ [പൊങ്ങു-
മാറായി കൗതുകമൊടാവനയാത്രയിന്നും"

—വനമാല.

ആറുസംവത്സരങ്ങൾക്കുമുമ്പുചെയ്ത ഒരു യാത്രയുടെ സ്മരണയെപ്പററിയാണു ഇവിടെ പറയുന്നതു്. ആ സംഭവത്തിനുശേഷം വേറെ അനേകം സംഭവങ്ങൾ നടന്നിരിക്കുന്നു. എങ്കിലും ആ സംഭവം ഓർമ്മയിൽ ഏററവും ഉയർന്നുനിൽക്കുകയാണു്. ഏതുപോലെയെന്നാൽ, ഒരു നിഴലിന്റെ പുറത്തു് എത്രതന്നെ മണൽവാരിയിട്ടാലും ആ നിഴൽ എപ്പോഴും മണലിന്റെ മുക

ളിൽ നിൽക്കുന്നതുപോലെ ഇവിടെ, സൂക്ഷ്മമെന്നു പറയാവുന്ന വനയാത്രയുടെ ഓർമ്മയെയും, മററു സംഭവങ്ങളെപ്പററിയുള്ള സ്മരണകളെയും സ്ഥൂലമായ നിഴലിനോടും മണലിനോടും യഥാക്രമം സാദൃശ്യപ്പെടുത്തി ആശയത്തെ വ്യക്തമാക്കിയിരിക്കുന്നു.

ആശാനു് മാലോപമ പ്രയോഗിക്കുന്നതിൽ അത്ര വലിയ കൗതുകമുണ്ടായിരുന്നു എന്നു പറയാനില്ല അങ്ങനെ പ്രയോഗിച്ചിട്ടുള്ള അവസരങ്ങളിലും അദ്ദേഹം വേണ്ടതുപോലെ ഔചിത്യം ദീക്ഷിച്ചിട്ടുണ്ടു്. സർവ്വജ്ഞനായ ബുദ്ധഭഗവാന്റെ സന്നിധിയിൽ പ്രവേശിച്ച മാതംഗി എന്ന ചണ്ഡാലകന്യകയെ വർണ്ണിച്ചിരിക്കുന്നതിങ്ങനെയാണു്:—

“പുതുദീപംമുമ്പിൽ പതംഗിപോലെ
കതിരവൻമുമ്പിൽ ധരിത്രിപോലെ
നിഗമരത്നത്തിന്റെമുമ്പിൽ യുക്തി-
വികലമാം പാമരവാണിപോലെ
അചലമാംബോധം മുമ്പപ്രശാന്ത-
വിചികിത്സപോലെയും വിഹ്വലാംഗി.”

ബുദ്ധനും മാതംഗിയും തമ്മിലുള്ള അന്തരം കാണിക്കുന്നതിനാണു് ഇവിടെ ഒന്നിലധികം ഉപമകൾ പ്രയോഗിച്ചിരിക്കുന്നതു്. ഒന്നാമത്തെ ഉപമയിൽ ബുദ്ധനെ ഒരു പുതിയ വിളക്കിനോടും, മാതംഗിയെ ഒരു ശലഭത്തോടും ഉപമിച്ചിരിക്കുന്നു രണ്ടാമത്തെ ഉപമയിൽ ബുദ്ധനെ സൂര്യനോടും മാതംഗിയെ ഭൂമിയോടുമാണു് ഉപമിച്ചിരിക്കുന്നതു്. മൂന്നാമത്തെ ഉപമയിൽ ബുദ്ധനെ തക്ശാസ്ത്രത്തോടും മാതംഗിയെ പാമരന്റെ യുക്തിരഹിതമായ വാക്കിനോടും ഉപമിച്ചിരിക്കുന്നു. ഒടുവിലത്തെ ഉപമയിൽ ബുദ്ധനെ യഥാർത്ഥ ജ്ഞാനത്തോടും മാതംഗിയെ സംശയാകുലമായ അജ്ഞതയോടും ഉപമിച്ചിരിക്കുന്നു. ആദ്യത്തെ രണ്ടു ഉപമകൾ സ്ഥൂലങ്ങളെ സംബന്ധിക്കുന്നവയും ഒടുവിലത്തെ ഉപമകൾ സൂക്ഷ്മങ്ങളെ സംബന്ധിക്കുന്നവയുമാണു്.

സ്ഥൂലത്തിൽനിന്നു് പടിപടിയായി സൂക്ഷ്മത്തിലേക്കു പോവുക എന്നുള്ളതു് പല വിദ്യാസരണികളിലും അനുഷ്ഠിച്ചുപോരുന്ന ഒരു തത്വമാണല്ലോ. ആ തത്വം മേലുദ്ധരിച്ച അലങ്കാരപ്രയോഗത്തിൽ ആശാൻ സമഞ്ജസമായി പരിപാലിച്ചിരിക്കുന്നു.

മാലോപമയ്ക്കു വേറൊരുദാഹരണം കാണിക്കാം:—

“ശാന്തവീചിയതിൽ വീചിപോലെ സം-
ക്രാന്തഹസ്തമുടൽചേർന്നതങ്ങളിൽ
കാന്തനാദമൊടു നാദമെന്നപോൽ
കാന്തിയോടപരകാന്തിപോലെയും”

—നളിനി

ക്ഷീണയായ നളിനിയെ ദിവാകരൻ താങ്ങിയപ്പോൾ അവർക്കുണ്ടായ സംശ്ലേഷത്തെ കവി വർണ്ണിച്ചിരിക്കുന്നു. നളിനിയ്ക്കു ബ്രഹ്മൈക്യമാണുണ്ടായതു്. ദിവാകരന്റെ തോളത്തു കിടന്നുകൊണ്ടാണു് അവൾ ബ്രഹ്മത്തിൽ ലയിച്ചതു്. ആ അവസരത്തിൽ ദിവാകരന്റെയും നളിനിയുടെയും ശരീരങ്ങൾ തമ്മിൽ സ്പർശിച്ചതു്, ശാന്തമായ ഒരു തിരയിൽ വേറൊരു തിര ചേർന്നതുപോലെയാണെന്നു പറയുന്നു. അതുകൊണ്ടു് തൃപ്തിപ്പെടാതെ, മനോഹരമായ ഒരു ശബ്ദത്തിൽ വേറൊരു ശബ്ദം ചേർന്നതുപോലെയാണെന്നു പറയുന്നു. എന്നിട്ടും സംതൃപ്തിവരാതെ, ഒരു പ്രകാശത്തിൽ വേറൊരു പ്രകാശം ലയിച്ചതുപോലെയാണെന്നു പറയുന്നു. ശരീരസ്പർശനത്തെയാണു് കവി

വർണ്ണിക്കുന്നതെങ്കിലും ആത്മൈക്യത്തെയാണു് അദ്ദേഹം ഉദ്ദേശിച്ചിട്ടുള്ളതെന്നു സ്പഷ്ടമാണു്. രണ്ടു് ആത്മാക്കൾ ഏകീഭവിക്കുന്നതിനെ എത്ര മനോഹരമായ ഉപമകൾകൊണ്ടാണു് സാക്ഷാൽക്കരിച്ചിരിക്കുന്നതെന്നു നോക്കുക. ഇവിടെയും സ്ഥൂലത്തിൽനിന്നു സൂക്ഷ്മത്തിലേക്കു് എന്ന തത്വത്തെ കവി അനുസരിച്ചിട്ടുണ്ടു്. വീചി സ്ഥൂലവും, ശബ്ദം സൂക്ഷ്മവുമാണല്ലോ. മുകളിൽ കാണിച്ച മാലോപമയിൽ രണ്ടാമത്തെ ഉപമ മൂന്നാമതും, മൂന്നാമത്തെ ഉപമ രണ്ടാമതും പ്രയോഗിച്ചിരുന്നുവെങ്കിൽ സ്വാരസ്യം കൂടുമായിരുന്നു എന്നു തോന്നുന്നു. ശബ്ദം പ്രകാശത്തേക്കാൾ സൂക്ഷ്മമായതുകൊണ്ടു് അതാണു് ഒടുവിൽ വരേണ്ടിയിരുന്നതു്.

ആശാൻെറ ഉപമകൾ എപ്പോഴും സന്ദർഭോചിതവും മിതവും ആയിരിക്കും. കവിതയ്ക്കുവേണ്ടി അലങ്കാരം എന്നല്ലാതെ, അലങ്കാരത്തിനുവേണ്ടി കവിതയെഴുതുക എന്ന അനാശാസ്യരീതി അദ്ദേഹം സ്വീകരിച്ചിട്ടില്ല. മുകളിൽ ഉദ്ധരിച്ചിട്ടുള്ളതുപോലെയുള്ള അനേകം ഉപമകൾ അദ്ദേഹത്തിൻെറ കൃതികളിൽ തിളങ്ങുന്നതു കാണാം. അവ അസ്ഥാനസ്ഥമെന്നോ അസ്വാരസമെന്നോ തോന്നുകയില്ല. ക്രാന്തദർശിയും ഉചിതജ്ഞനുമായ ആശാൻ അവധാനപൂർവ്വമായിട്ടാണു് കവിതയെഴുതിയിട്ടുള്ളതു്.

എങ്കിലും ചിലഭാഗങ്ങൾ അത്ര സമഞ്ജസമല്ലെന്നു പറയേണ്ടിയിരിക്കുന്നു. ശ്മശാനത്തിൽ കൈകാലുകൾമുറിഞ്ഞു്, ചോരപുരണ്ട തുണികൊണ്ടു മൂടിക്കിടക്കുന്ന വാസവദത്ത "വില്ലാനിറക്കിയിട്ട കുങ്കുമപ്പൊതിപോലെ"യാണെന്നു പറഞ്ഞിരിക്കുന്നതു് ഭംഗിയായിട്ടില്ല. ഇവിടെ രസത്തിനു ഭംഗംവന്നിട്ടുണ്ടെന്നും പറയാതെ തരമില്ല.

"പിന്നിട്ടേററംവഴി പലദിനംകൊണ്ടണഞ്ഞാവനാന്തം
മുന്നിൽക്കണ്ടിട്ടവരിരുവരും പോയിതക്കാടു നോക്കി
പിന്നിൽത്തള്ളിപ്പരിജനമതും സ്വപ്നമാകും പ്രപഞ്ചം
തന്നിൽബ്ബാഹ്യേന്ദ്രിയമകലെയായ് ചിത്തസത്വങ്ങൾപോലെ"
—ലീല.

ലീലയും മാധവിയും, പരിജനങ്ങളെ തള്ളിയിട്ടു് കാട്ടിൽപോയതു് ആത്മാവും മനസ്സും പഞ്ചേന്ദ്രിയങ്ങളെ വിട്ടിട്ടു് സ്വപ്നലോകത്തിൽ പ്രവേശിച്ചതുപോലെയാണെന്നു പറഞ്ഞിരിക്കുന്നു. ഇവിടെ സാദൃശ്യമില്ലെന്നോ, അലങ്കാരത്തിനു യാതൊരുഭംഗിയുമില്ലെന്നോ ആരും പറയുകയില്ല. ലീല, മാധവി തുടങ്ങിയ സ്ഥൂലങ്ങളെ ആത്മാവു് മനസ്സു് മുതലായ സൂക്ഷ്മവസ്തുക്കളോടുപമിച്ചതു് അത്ര സുഖമായി തോന്നുന്നില്ല നേരേ മറിച്ചായിരുന്നുവെങ്കിൽ ഉപമയുടെ ഭംഗിയും ആവശ്യവും സാധിക്കുമായിരുന്നു. അപരിചിതവസ്തുക്കളെ പരിചിത വസ്തുക്കൾകൊണ്ടു്—സൂക്ഷ്മങ്ങളെ സ്ഥൂലങ്ങൾകൊണ്ടു്— വെളിപ്പെടുത്തുമ്പോഴാണു ഉപമയ്ക്കു സ്വാരസ്യം വർദ്ധിക്കുന്നതു്.

"വാടിപ്പെൺകൊടിയനുവാസരം വലഞ്ഞാളേവം, തൽപ്രിയനെവിദഗ്ദ്ധയിഷ്ടതോഴി
തേടിപ്പോയ്,ശ്രുതിയുടെദൂരലീനമാകും
ഭാവത്തെ പ്രണിഹിതയായബുദ്ധിപോലെ"
—ലീല

ഈ ശ്ലോകത്തിലും മുമ്പു പറഞ്ഞതുപോലെയുള്ള ഒരഭംഗി അനുഭവപ്പെടുന്നുണ്ടു്.

ആശാൻെറ സഹൃദയലാളിതങ്ങളായ ചില ഉപമകളെപ്പററി രണ്ടുവാക്കുകൂടെ പ

# തരംഗഗീതി

(ചാലയിൽ രാമകൃഷ്ണപ്പണിക്കർ)

[ഗീതകം]

ഉഴലാൻമാത്രം ജനിച്ചുള്ളോരു ഞാനിന്നോള-
മൊരിടത്തൊരിക്കലും, നിന്നിട്ടില്ലനങ്ങാതെ
പോയിടാമെനിക്കുള്ളിലാശയുള്ളിടത്തെല്ലാ-
മായാസമെന്യേ,യെന്നെ മാരുതൻകടാക്ഷിച്ചാൽ
ജന്മദാതാവായീടും മാരുതൻതാനെന്നംഗ-
മമ്മവച്ചഴലേലും കല്ലോലമാക്കിത്തീർത്തു.
ഇന്നു ഞാൻതടിനിയിൽ തള്ളിടും തരംഗമാ-
ണെന്നുകൊണ്ടുദന്വാനിൽ വൻതിരയായിക്കൂടാ?

മന്ദമാരുതനാകും ഭാഗധേയമെന്മേനി
തന്നിലാസ്ഫാലിക്കിൽ ധന്യനായ് ഞാനെന്നേക്കും
ജീവിതസുഖങ്ങളെസ്സർവ്വമശിച്ചുച്ച-
കോടിയിലെത്തിച്ചേർന്നു ജീവിതംതീർത്തേക്കും ഞാൻ
അല്ലെങ്കിലെൻജീവിതം, കല്ലോലമായിത്തന്നെ-
യല്ലലിൽകഴിച്ചാറ്റിൻതീരത്തു തകർന്നസ്തമാം!

---

റയാനുണ്ട്. "മിന്നാമിനുങ്ങ്" എന്ന കവിതയിൽ

"വരിഷ്ഠമാംതങ്കമുരച്ചരേഖപോ-
ലിരുട്ടുകീറുന്നൊരുവജ്രസൂചിപോൽ"

എന്ന അലങ്കാരപ്രയോഗം ഒരിക്കൽ കേട്ടാൽ മറന്നുപോകാത്തരീതിയിൽ അത്ര മനോഹരമാണല്ലോ. കേരളപാണിനിയുടെ മേഘദൂത് തർജ്ജിമയിൽനിന്നു താഴെ ഉദ്ധരിച്ചിട്ടുള്ള വരി നോക്കുക:—

"തങ്കത്തുശിയുരയ്ക്കുമാറുവിലസും
ചെങ്കൊള്ളിയാൻകൊള്ളിയാൽ"

ആശാൻെറ ഉപമ കാളിദാസൻെറ പ്രയോഗത്തെ ആധാരമാക്കി നിർമ്മിച്ചുഎന്നു നമുക്കു തീർത്തുപറയാൻ പ്രയാസമാണ്. രണ്ടു കവികളുടെ ആശയങ്ങൾക്കു അവരറിയാതെ സാദൃശ്യം ഉണ്ടായിഎന്നുവരാം. എങ്കിലും കാളിദാസൻെറ ആശയം കണ്ടതിനുശേഷം ആശാൻെറ ഉപമയോടു സ്നേഹം കുറഞ്ഞുപോകുന്നുണ്ടെങ്കിൽ അതിൽ അത്ഭുതപ്പെടാനില്ല. ആശാൻെറ കവിതകളിൽനിന്നു ഇനിയും ഇതുപോലെയുള്ള ഭാഗങ്ങൾ ഉദ്ധരിക്കാവുന്നതാണ്. ഇത്രയും പറഞ്ഞതിൽനിന്നു ആശാൻെറ ആശയങ്ങൾ അചുംബിതങ്ങളല്ലെന്നു ഞാൻ സൂചിപ്പിക്കുന്നതായി ആരും തെറ്റിദ്ധരിക്കുകയില്ലെന്നു വിശ്വസിക്കുന്നു. കാളിദാസൻെറ "വാഗർത്ഥതുല്യം പിരിയാതെയുള്ള" എന്നു തുടങ്ങുന്ന ആശയം വാസിഷ്ഠത്തിൽ കാണുന്നതുകൊണ്ടു് കാളിദാസൻ വാസിഷ്ഠകർത്താവിനെ ഉപജീവിച്ചിരിക്കാൻ ഇടയുണ്ടെന്നു ചില പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നുണ്ട്. ഇങ്ങനെയുള്ള ആശയസാദൃശ്യങ്ങൾ സാഹിത്യചോരണത്തിൽ ഉൾപ്പെടുന്നവയല്ല. അവ ഏതുകവിയുടെ കൃതിയിലും കാണാവുന്നതാണ്. അതു് ഒരു കുറവാണെന്നു പറഞ്ഞുകൂടാ. പൂർവ്വസൂരികളുടെ കൃതികൾ വായിച്ചു പഠിക്കുമ്പോൾ അവരുടെ ആശയങ്ങൾ മനസ്സിൽ ലീനമാവുകയും അവ രൂപാന്തരംപ്രാപിച്ചു് ഭംഗിയായി ബഹിർഗ്ഗമിക്കുകയും ചെയ്യുന്നതു അസാധാരണമല്ല.

# തപ്തലേഖ

(തൈക്കാട്ട് ചന്ദ്രശേഖരൻനായർ)

അഗ്നിസാക്ഷിയായ് കേൾക്ക; കാന്തേ! തിള-
ച്ചഗ്നിപർവ്വതമായ മന്മാനസം
നിൻകഴൽപ്പൂവിലർപ്പിച്ചിടട്ടെ ഞാ-
നെൻകരളേ! തകരാതിരിക്കുമോ!!

എന്റെ ജീവിതം ശോകാന്തനാടക-
ത്തിന്റെ കേളീസദനമായ് തീർന്നുവോ!
പൈതൃകസമീരാനന്ദസൗരഭം,
മാതൃമഞ്ജുമരന്ദമധുരിമ,
മററസോദരപത്രങ്ങൾകള്ള-
മേററതില്ലിവൻ വേണ്ടപോൽ പിഞ്ചിലെ!
എങ്കിലും ജഗത്താന്തരയാമത-
ത്തിങ്കൽ നേത്രഹൃദ്യമുണ്ടായി മേ!
എന്തിനിങ്ങനെ തന്നതെനിക്കാത്മ-
തന്തുവെപ്പോഴും സ്പന്ദനോൽക്കമ്പിതം!!

ജീവിതാരാമംകഴിഞ്ഞു കൊതിച്ചിത-
ന്നെൻവിമോഹനേ! കൈവന്നനിന്നിൽഞാൻ
ഹാ! മിഴിച്ചുപോയ് സർവ്വസുഖങ്ങളും
കാമിതങ്ങളും കടിഞ്ഞീകയ്യാപ്പെട്ടടെ......!
താതമാതാക്കൾ നിന്റെപ്രിയങ്കരർ
കാന്തരേ! നിനക്കിംഗിതർസോദരർ,
കോമളാലയം മററിഷ്ടമൊക്കെയും
തൂമവീശിത്തരുന്നു നിന്നന്തികെ!
ഞാനൊരുത്തനടങ്ങാത്ത നെഞ്ചിനെ,
ദീനരോദനം വെമ്പിയ വായിനെ,
കൈത്തലങ്ങളാൽ ചേർത്തമർത്തിപ്പിടി-
ച്ചിത്തറയിൽക്കിടന്നു ഞരങ്ങയാം!

കാററുമൊക്കെയടങ്ങി നിശീഥിനി-
യ്ക്കേററനിദ്രയിൽ, ഞാൻമാത്രമീവിധം
ചേക്കയിൽച്ചെന്നു കൊത്തിയലട്ടിയ
പേക്കിളിപോലെ വിഭ്രമസ്ഥാനിയായ്,

ആയിടട്ടെ,യിദ്ദോഷിയെച്ചൊല്ലിനി
പ്പോയതെല്ലാം മറന്നുകളയുമോ?
ഉൾക്കരുത്തിനാൽ, പക്ഷെ,യൊരുത്തരം
മൽക്കതിരേ! കരളില്ലയീവിധം!!

ഓർത്തുമാറുണ്ടുകൂട്ടുകാർ, കാന്തമാർ
പ്രീതിയോടെതിരേൽക്കും വിധങ്ങളെ!
ഏകവീടും പരിസരവും വെടി-
പ്പാക്കി ഓണംവരുമ്പോൾകുതൂഹല;
ഏക,നീരാട്ടിനായ് നീരൊഴുക്കിനി-
ന്നാകണവനൊക്കത്തങ്ങു കേഴ്കയാം,
മറെറാരുത്തി സുഗന്ധംതളിച്ച പൂ-
മുററമെത്തിമെട്ടുന്നടപ്പുപോൽ......!
ഇക്കഥകൾകേട്ടമ്മത്തനോടിഞാൻ
'വെക്ക'മെൻ ദമയന്തിയെപ്പുൽകുവാൻ!!

ഞാൻ പ്രണയവാരാശി ശകലവു-
മപ്രതിപത്തിതൻകോലം സഹിക്കുമോ!

വൻവിശപ്പഹോ! വൻവിശപ്പേമനേ!
ഞാൻ വശംകെട്ടജീവിപ്പതെങ്ങനെ?
കാലമെത്തുംപൊഴുതേദ്രുമം, ഫല-
മൂലവൈശിഷ്ട്യമാവിഷ്കരിച്ചിട്ടു!!

ചിത്തമാനമേ! പിളർന്നുപോകുംപടി-
യ്ക്കെത്തി,യിത്രയുംകൂടിമാത്രംപ്രിയേ!-

തെല്ലുമേകാതിരിക്കാമസുഖമെൻ;
മല്ലലോചനേ! ഞാൻ നിനക്കെങ്കിലും
ഉച്ചമെന്റെവികാരം നിയന്ത്രണ-
നിശ്ചയത്തിൽപ്പെടാതെ ഞാനെന്റമേൽ
വല്ലതുമൊന്നു......നീ ക്ഷമിക്കേണമേ,
ചൊല്ലിടൊല്ലേ പരാതിയുമൊന്നുമേ!!

# "അമ്മ"

(വറുഗീസ് ജെ. മാളിയേക്കൽ)

( കേക )

കായമാനസങ്ങൾക്കു കോരിത്തരിപ്പേകുന്ന
മായമററൊരന്നാമം! മോഹനം! മോക്ഷപ്രദം!
"അമ്മ"യെന്നോതട്ടേഞാൻ! മാധുരീസാരാന്വിതം
അമ്മഹാവാക്കിൽ തിങ്ങിവിങ്ങിടും മാഹാത്മ്യത്തെ-
അന്നാമംകേൾക്കാത്തോരുകാതുമേകാതല്ല; ത-
ന്നമ്മതൻനാദംകേൾക്കാനാകാത്തകാതോടൊക്കും.
ആർക്കുമോ വർണ്ണിപ്പാനാവിജ്ഞാനസദ്വേണികൾ
ഏകമായ്ച്ചേരുംപുണ്യശ്രീലസൽപ്രയാഗത്തെ?
അമ്മതാൻപഠിപ്പിപ്പൂ ലോകത്തെ സ്നേഹിക്കുവാൻ,
അമ്മതാൻ പഠിപ്പിപ്പൂ, ത്യാഗങ്ങൾ സഹിക്കുവാൻ,
അമ്മതാൻലോകത്തിനു നാന്ദിയാസ്ത്തീന്റു, മേലിൽ
അമ്മതാനെന്ന്യേയന്ത്യമന്ത്രമാവതും മററാർ?
അമ്മയാം മോദാപഗയായി ഭ്രുവേകുംഖേദ-
ഘർമ്മകോപത്തേനീക്കി സൗഭിക്ഷ്യമേകുന്നതും.
"അമ്മ, അമ്മ"യെന്നുള്ള നാമകീർത്തനംപോരും
കർമ്മബദ്ധരാംമർത്ത്യർക്കാകവേ രക്ഷയ്ക്കായി!

ബിന്ദുവായ്ത്തീർന്നിടുന്നനേരമേയാരംഭിപ്പൂ
രാജസൽക്കിനാവുകൾ തായ്ക്കുതൻകുഞ്ഞിൻപേരിൽ
വീർത്തുവന്നീടുംവയർപാർത്തുകൊണ്ടാനന്ദാശ്രു
വാർത്തുതാൻവർത്തിക്കുമാസ്നേഹശീതളസ്വാന്ത;
അക്കാലമമ്മയ്ക്കുണ്ടാംസാദമക്കുഞ്ഞിൻപ്രാണ-
നാകമേകീടുംസൗഖ്യമാണവൾക്കെന്നോരവും.

ഈററുനോവാരംഭിക്കെ,യഗ്നിയിൽ പുഴുപോലെ
മുററുമാവൈവശ്യത്തിന്നത്യഗാധതപൂകെ,
ജീവിതമരണങ്ങൾക്കൊത്തമദ്ധ്യത്തിൽക്കൂടി
ഭാവിതന്നാക്രന്ദനം മാറെറാലിക്കൊണ്ടീടവേ,
യാതനാസമൂഹങ്ങളേകമായ്‌വന്നാൽപോലെ
വേദനപ്പെട്ടാച്ചിത്തം കാതരമായീടവേ
അപ്പോഴുമമ്മാനിനിയാശിപ്പതക്കുഞ്ഞുതൻ
പൊൽപനിനീർപ്പൂമുഖംകാണുവാനല്ലാതെന്താം.

കുഞ്ഞുതന്നാദ്യാക്രന്ദമഞ്ജുധാരയാത്തായിൻ
നെഞ്ചിന്നാനന്ദാമൃതശിഞ്ജിതംതാനാം നൂനം!
അക്കൊച്ചുചന്ദ്രാനനം കാൺകതാൻപോരും, മാതൃ-
പാൽക്കടൽകുതിച്ചെങ്ങും വേലിയേററവുംകൊള്ളാൻ!
പൈതലിൻക്രീഡാരമ്യവൈഭവമയൂഖത്തിൽ
കൈതവംവിനാ തായും കൈരവധർമ്മംപൂകും.
ലോകമെമ്മട്ടായാലും വേണ്ടതില്ലമ്മയ്ക്കു, തൻ-
ശോകഹാരിയാം കുഞ്ഞു നാകഭാഗ്യാകാരംതാൻ.
വൃദ്ധനാകിലുംസൂനു, കുഞ്ഞുതാൻ തായ്ക്കെന്നാളും
നിർദ്ധനൻതാനാകിലും സമ്പന്നനാണെപ്പോഴും.
പൊന്നിളംകിടാവൊന്നുതുമ്മിയാൽമാത്രംപോരും
ഖിന്നതാഗർത്തത്തിങ്കലക്ഷണംതാഴുംതായും.
കുഞ്ഞിൻെറമെയ്‌നോ,വമ്മയ്ക്കാഞ്ഞുള്ളകുന്താഗ്രത്തിൽ,
കുഞ്ഞുതൻദീനാരാവം മൃത്യുതൻ കേളീനാദം!
കുഞ്ഞിനെല്ലുകാരിക്കും മാററലർവാ,ക്കമ്മയ്ക്കു
നെഞ്ചിനെപ്പിളർന്നീടും നഞ്ഞുററക്രൂരമ്പാകും!

ജീവിതാബ്‌ധിയിൽ തായ്ക്കീസ്സൂനുതാൻ രക്ഷാകേന്ദ്രം!
ജീവിതാനന്ദാമൃതഭദ്രപേടകംതാനും.
സർവ്വസായുജ്യപ്രദമമ്മതൻതാരാട്ടിങ്കൽ
നിർവ്വികാരനായ്ത്തീരും ശർവ്വരീശൻപോലുമേ!

---

ചെറുകഥ.

# "സഹോദരി"

(കമുകറ, എൻ നാരായണക്കുറുപ്പ് ബി. എ)

ഒരാൾ ജയിൽപ്പുള്ളി; മറേറ ആൾ ജയിൽ ഇൻസ്പെക്ടർ! ഇത്ര മാത്രമായിരുന്നു അവർ തമ്മിലുള്ള അന്തരം. രണ്ടുപേൎക്കും ഒരേ പ്രായം; മുപ്പത്തിയഞ്ചിൽ കൂടുകയില്ല. ആകൃതിക്കും വലിയ വ്യത്യാസമൊന്നുമുണ്ടായിരുന്നില്ല. എങ്ങിനേയോ അവരുടെ പേരുകൾപോലും ഒന്നായിരുന്നു. 'ശശിഭൂഷണൻ' എന്നു്. ഇത്രയേറെ സാധൎമ്മ്യമുണ്ടായിരുന്നിട്ടും വിധി അവരുടെ നിലയ്ക്കു ഗണ്യമായ മാററം വരുത്തിക്കളഞ്ഞു.

ആദ്യത്തെ സന്ദൎശനവേളയിൽതന്നെ അവർ പരസ്പരം അത്യധികം വെറുത്തു. ഒരു പക്ഷേ, പലതുകൊണ്ടും തങ്ങൾ തമ്മിലുള്ള ചേൎച്ചയെപ്പററി അറിയാനിടവന്നതായിരിക്കാം ആ വെറുപ്പിനു കാരണം... ജയിൽപ്പുള്ളിയുടെ മുഖത്തു് മ്ലാനതയ്ക്കു പകരം ഒരു വലിയ കൃതാൎത്ഥതയാണു പ്രകാശിച്ചിരുന്നതു്. ഇൻസ്പെക്ടരിൽ ദയവിനു പകരം ക്രൂരത നിഴലിച്ചിരുന്നു. ഒരാൾ ഭരണാധികാരി; അപരൻ ഭരണീയൻ അതായിരിക്കും അയാളുടെ നിത്യഗൗരവഭാവത്തിനുള്ള ഹേതുവെന്നു നിസ്സംശയം പറയാം.

തടവുകാരുടെ ശിക്ഷണക്കാര്യത്തിൽ യുവാവായ ഇൻസ്പെക്ടർ നിൎദ്ദാക്ഷിണ്യവാനാണു്. സ്വകൃത്യനിൎവ്വഹണത്തിൽ അയാൾ അണുപോലും വ്യതിചലിച്ചിരുന്നില്ല. മുഖം നോക്കാതെ പ്രവൎത്തിക്കുവാൻ അയാൾക്കു തെല്ലും കൂസലില്ലായിരുന്നു. മര്യാദാവിഹീനമായ എന്തെങ്കിലും ഭാവമോ പ്രവൎത്തിയോ തടവുകാരിൽ കണ്ടാൽ അയാൾ ഉടനടി കൎശനമായ ശിക്ഷ നൽകും. അവർ വാസ്തവത്തിൽ അയാളെ അത്യന്തം ഭയപ്പെട്ടു. അയാൾ അവരെ അതിനേക്കാളുപരിയായി വെറുത്തു. പക്ഷേ പരസ്പരം വെറുത്തിട്ടും അവർ ഒരുമിച്ചുതന്നെ കഴിയേണ്ടതായി വന്നുകൂടി

പുതിയതായി വന്ന ജയിൽപ്പുള്ളിയുടെ, ഭാവവും പ്രകൃതവും ഇൻസ്പെക്ടൎക്കു് അശേഷം രുചിച്ചില്ല. അഹങ്കാരം സ്ഫുരിക്കുന്ന സംഭാഷണരീതിയും, സൎവ്വത്ര ഒരു പുച്ഛഭാവവും ഇൻസ്പെക്ടരെ ക്രുദ്ധനാക്കി. ജയിൽപ്പുള്ളിയുടെ ഇരിപ്പുനോട്ടങ്ങളെ ജയിലധികാരി സരോഷം സ്വീകരിച്ചു. അവർ തമ്മിൽ കഴിയുന്നത്ര അകലാൻ ശ്രമിച്ചു. ഒരക്ഷരം ഉരിയാടാതിരിക്കാൻ യത്നിച്ചു. ഇൻസ്പെക്ടരെ കാണുമ്പോൾ തടവുകാരൻ കോപംകൊണ്ടു വിറയ്ക്കും. ഒററയടിക്കു് ആ 'ധികാരി'യെ നിലംപതിപ്പിച്ചാലെന്തെന്നയാൾ ചിന്തിക്കും. അപ്പോഴാണയാൾക്കു് ഓൎമ്മ വരുന്നതു് താനൊരു തടവുകാരനാണെന്നും, താൻ ഏററവും വെറുക്കുന്ന ആ മനുഷ്യന്റെ ഏതൊരാജ്ഞകൾക്കും താൻ വിധേയനാണെന്നും.

അയാളുടെ നമ്പർ 245 ആയിരുന്നു. മററു തടവുകാരിൽനിന്നു വളരെദൂരെയായി ഒരൊഴിഞ്ഞ മുറിയിലാണു് അയാളെ അടച്ചിരുന്നതു്. ഭീകരമായ കരിങ്കൽമതിലുള്ള കറുത്തിരുണ്ട ഇരുമ്പഴികൾക്കിടയിലൂടെ ആ തടവുകാരൻ വെളിയിലേക്കു നോക്കി ദിനരാത്രങ്ങൾ കഴിക്കാൻ യത്നിച്ചു

മാസം ഒന്നു കഴിഞ്ഞു. തടവുകാരന്റെ ഉന്മേഷം മുഴുവൻ നശിച്ചു. അയാൾ നിരാശയുടെ പിടിയിൽ കിടന്നു പിടഞ്ഞു. നിശ്ശബ്ദതയുടെ ഉത്തരംഗമായ നിരവധി നീണ്ട നിശാവേളകളിൽ ആ യുവാവു് ഏങ്ങിയേങ്ങിക്കരഞ്ഞു കഴിച്ചു.

ആഴ്ചയിലൊരിക്കൽ ഇൻസ്പെക്ടർ പരിശോധനാൎത്ഥം അയാളുടെ 'തുറുങ്കി'ൽ ചെല്ലും. ആ പത്തു നിമിഷം കഴിച്ചുകൂട്ടുവാൻ അവർ രണ്ടുപേരും ഒരുപോലെ വിഷമിച്ചു. വിശ്രമാവസരങ്ങളിൽ മററു തടവുകാരോടൊപ്പം നമ്പർ 245 നൎമ്മസംഭാഷണത്തിനു പോയിരുന്നില്ല. അയാൾ അവരിൽനിന്നു് ആകുന്നിടത്തോളം ഒഴിഞ്ഞു

മാറി. ഇതെല്ലാം കണ്ടപ്പോൾ അവർ പറഞ്ഞു: "ഇയാൾ ഒരു വലിയ അഹംഭാവിയാണു് ഇൻസ്പെക്ടരുടെ സ്വന്തമാണെന്നാണു തോന്നുന്നതു്——" പ്രസ്തുത തടവുകാരനു മററുള്ളവരിൽ നിന്നു കൂടുതലായ ചില സൗകര്യങ്ങൾകൂടെ ജയിലിനകത്തു ലഭ്യമായപ്പോൾ, അവരുടെ സംശയം ബലപ്പെട്ടു. അവർ രണ്ടുപേരേയും ശപിച്ചു തുടങ്ങി.

ഒരു മാസംകൂടെ കഴിഞ്ഞു ഒരു ദിവസം ജയിൽപ്പുള്ളി, ഇൻസ്പെക്ടരുടെ ആഫീസിനു മുൻപിൽ കൊണ്ടുവരപ്പെട്ടു. കുറേനേരം ആരും ഒന്നും സംസാരിച്ചില്ല.

"മിസ്റ്റർ —" ജയിൽപുള്ളി ക്ഷമയില്ലാതെ വിളിച്ചുപോയി.

"മിസ്റ്ററോ? താൻ ആരു്? എന്റെ സ്നേഹിതനോ, അതോ യജമാനനോ? ഡെവിൾ!" ഇൻസ്പെക്ടർ ഗർജ്ജിച്ചു. മററുള്ളവരുടെ മുമ്പിൽ വച്ചു് അധിക്ഷിപ്തനായി തീർന്നപ്പോൾ യുവാവായ ആ ജയിൽപ്പുള്ളിയുടെ രക്തം അഭിമാനം കൊണ്ടു തിളച്ചു അയാളുടെ വിവേകം നശിച്ചു. ഒരു ഭ്രാന്തനെപ്പോലെ എന്തൊക്കെയോ ഉഴറി. ആ നയനങ്ങൾ നിറഞ്ഞു. ഇരുമ്പഴികളിൽ കൈചേർത്തു്, അയാൾ തലകുനിച്ചു്, തന്റെ നിസ്സഹായതയോർത്തു്, നിശ്ശബ്ദനായി നിന്നു കണ്ണുനീർ തൂകി.

തടവുകാരന്റെ അഹംഭാവം അടക്കാൻ സാധിച്ച കൃതാർത്ഥതയോടെ ഇൻസ്പെക്ടർ അയാളെ സഗൗരവം ഒന്നു നോക്കി. ആ കണ്ണുനീർപ്രവാഹം അവിചാരിതമായ ഫലത്തെ പ്രദാനംചെയ്തു. ഇൻസ്പെക്ടർ ശാന്തനായി. അയാൾ ചോദിച്ചു. "താൻ എഴുത്തുകളെഴുതാനുള്ള അനുവാദം ആവശ്യപ്പെട്ടിട്ടുണ്ടോ?"

"ഉണ്ടു് —" തടവുകാരൻ തല ഉയർത്തിയില്ല.

"എന്നാൽ അതിനുള്ള അനുവാദം ലഭിച്ചിട്ടുണ്ടു്. പക്ഷെ—" തടവുകാരന്റെ മുഖത്തുണ്ടായ പ്രസാദം പെട്ടെന്നു അപ്രത്യക്ഷമായി. ഇൻസ്പെക്ടർ തുടർന്നു: "കള്ളപ്പേരിട്ടു് ആളുകളെ വഞ്ചിച്ചവനായതിനാൽ, തനിക്കു സ്വാതന്ത്ര്യമായി എഴുതുവാനുള്ള അവകാശം ലഭിച്ചിട്ടില്ല. താനെഴുതുന്നതും, അയക്കുന്നതുമായ എഴുത്തുകൾ, പരിശോധനയ്ക്കു വിധേയമായിരിക്കും അതിനു സമ്മതമുണ്ടെങ്കിൽ മാസത്തിൽ രണ്ടെഴുത്തുകൾ എഴുതുന്നതിനു അനുവാദം തരാം."

"സമ്മതംതന്നെ—" ആ തടവുകാരൻ ഒരു നെടുവീർപ്പോടെ മറുപടി പറഞ്ഞു. അയാൾ വീണ്ടും തന്റെ മുറിയിലേക്കു കൊണ്ടുപോകപ്പെട്ടു

രണ്ടാഴ്ച കഴിഞ്ഞു. തടവുകാരനു് ഒരെഴുത്തു വന്നു. അയാളുടെ സ്വദേശത്തുനിന്നായിരുന്നു അതു്. തന്നിൽ നിക്ഷിപ്തമായിട്ടുള്ള അധികാരത്തെ മുൻനിർത്തി മാത്രം അതു പൊട്ടിച്ചുനോക്കുവാൻ ജയിൽഇൻസ്പെക്ടർ പ്രേരിതനായി. അതു വായിച്ചുതീർക്കുവാൻ പത്തിരുപതു നിമിഷങ്ങൾ അയാൾക്കു വേണ്ടിവന്നു. ഒരു ദീർഘനിശ്വാസത്തോടെ അയാൾ അതു തിരികെ കവറിലാക്കി. ആ മുഖം മ്ലാനമായിരുന്നു. ഒരു ചെറിയ അസ്വാസ്ഥ്യത അയാളിൽ ദൃശ്യമായി അതെ — ആ എഴുത്തു് ആ കഠിനഹൃദയത്തെ അടിപെടത്തിക്കളഞ്ഞു. എത്രതന്നെ കഠിനചിത്തനായിരുന്നാലും, ഹൃദയശൂന്യരും മൂർഖന്മാരുമായ തടവുപുള്ളികളുടെ മദ്ധ്യേ എത്രത്തോളം വികാരരഹിതനായി, സ്നേഹശൂന്യനായി, ജീവിച്ചിരുന്നാലും, അയാളും ഒരു മനുഷ്യനല്ലേ? പ്രത്യേകിച്ചു് ഒരു യുവാവല്ലേ? നിസർഗ്ഗസുന്ദരങ്ങളായ പ്രതീക്ഷകൾ അയാൾക്കുമില്ലേ? ശോഭനമായ ഒരു ഭാവിയെ അയാളും ആശിക്കുന്നില്ലേ?—

ഇൻസ്പെക്ടർ ചിന്താസാഗരത്തിൽ പതിച്ചു. അയാൾ അനുഭവിച്ച യാതനകൾ ഒന്നിനൊന്നായി ഒരു ചിത്രംപോലെ അയാളുടെ മുമ്പിൽ കളിയാടി. വളരെയൊക്കെ അയാൾ സഹിച്ചിട്ടുണ്ടു; സ്നേഹിക്കുവാനും സ്നേഹിക്കപ്പെടുവാനുമായി കഴിയുന്നതു ശ്രമിച്ചിട്ടുണ്ടു്; പക്ഷേ കൊടുംനിരാശയായിരുന്നു ഫലം. അതിന്റെ പ്രത്യക്ഷലക്ഷ്യമായിരുന്നു അയാളുടെ സ്നേഹശൂന്യത നിർദ്ദയമായ സാഹസികത എങ്കിലും ഇവയുടെ ഇടയ്ക്കു വികാരമധുരമായ ഒരു ആശാബീജം ആരുമറിയാതെ വളർന്നിരുന്നു. മനുഷ്യത്വത്തിന്റെ നേരിയ നിഴൽപ്പാടു് അതിൽ ഒട്ടിപ്പിടിച്ചിരുന്നു. 245-ാംനമ്പർ ജയിൽപുള്ളി മററുള്ളവരിൽനിന്നു ആകൃതിയിലോ പ്രകൃതിയിലോ വ്യത്യസ്തനല്ലാ.

യിരുന്നുവെങ്കിൽ, ആ ഇൻസ്പെക്ടർ ഒട്ടുംതന്നെ വിഷമിക്കുകയില്ലായിരുന്നു. എന്നാൽ അഹംഭാവിയെങ്കിലും, സുഭഗനായ ആ തടവുകാരൻ പ്രഥമസന്ദർശനദിനംമുതൽ മററുള്ളവരുടേതെന്നപോലെ അയാളുടെയും ശ്രദ്ധയെ അത്യധികം ആകർഷിച്ചിരുന്നു. വാസ്തവംപറഞ്ഞാൽ യുവാവായ ആ ജയിൽപുള്ളിയോട് ഇൻസ്പെക്ടർക്കു വലിയ അനുകമ്പയാണുണ്ടായിരുന്നതു്. അതു കാണിക്കാൻ നിവൃത്തിയില്ലാത്തതിനാൽ അയാൾ അയാളെ വെറുക്കുന്നതായി ഭാവിച്ചു. എങ്കിലും ചില അവസരങ്ങളിൽ അയാളുടെ ചേഷ്ടകൾ, ആ പരമരഹസ്യത്തെ വ്യക്തമാക്കിക്കളഞ്ഞു. സൂക്ഷ്മനിരീക്ഷകരായിരുന്ന ജയിൽനിവാസികൾ അതു നല്ലവണ്ണം മനസ്സിലാക്കുകയുംചെയ്തു. അതാണവർ പറഞ്ഞതു്, "ആ ചെറുപ്പക്കാരൻ ഇൻസ്പെക്ടരുടെ ബന്ധുവാണെന്നു്". അയാൾക്കും ഇതറിയാമായിരുന്നു. ആ എഴുത്തു വായിച്ചപ്പോൾ ഇൻസ്പെക്ടർക്കും ഒരു സംശയംതോന്നി, "ഞാനും അയാളും ബന്ധുക്കളാണോ?" എന്നു്. അടുത്ത നിമിഷത്തിൽ അതു തെററാണെന്നു് അയാൾക്കു ബോദ്ധ്യപ്പെട്ടു. എന്നാൽ "അല്ലെങ്കിൽ എന്തുകൊണ്ടു ഇനിമേൽ അയാളുടെ ബന്ധുവായിക്കൂടാ?" എന്നൊരു വിചാരം ആ ഹൃദയാന്തർഭാഗത്തുനിന്നു പൊട്ടുന്നനവേ പൊങ്ങിവന്നു.

ഇൻസ്പെക്ടരിൽ ഇത്രവലിയ ഭാവവ്യത്യാസങ്ങൾ വരുത്തിയ ആ എഴുത്തു് ഇപ്രകാരമായിരുന്നു:

"പ്രിയ ശശീ! ഒട്ടും അധൈര്യപ്പെടാതെ സന്തോഷവാനായിരിക്കൂ. വിധിവൈപരീത്യത്താൽ വന്നുചേർന്ന മൂന്നുവർഷത്തെ ജയിൽവാസത്തിനുശേഷം എന്റെ ഓമന ശശി വേഗം ഇങ്ങു വരൂ. ഈ ലോകത്തിൽ നമുക്കു നാം മാത്രമേ ഉള്ളുവെന്നോർമ്മിക്കണേ! നാംതമ്മിൽ വീണ്ടും കാണുന്നതിനും, എനിക്കുവേണ്ടി എന്റെ ജീവിതസർവ്വസ്വമായ ശശി അനുഷ്ഠിച്ച മഹാത്യാഗങ്ങൾക്കുചിതമായവിധത്തിൽ എനിക്കു നന്ദിപറയുവാനും അങ്ങയെ സമാശ്വസിപ്പിക്കുന്നതിനുമുള്ള കാലം വരുമെന്നും, അന്നു് ഈ സരള അവളുടെ കടമ നിർവ്വഹിക്കാൻ കാത്തിരിക്കുമെന്നും, പ്രിയപ്പെട്ട ശശീ! അങ്ങു വിശ്വസിക്കണേ! — ഒട്ടും ലജ്ജിക്കണ്ടാ. സത്യത്തിനറിയാം അങ്ങു പ്രവർത്തിച്ചതു ന്യായമാണെന്നു. അവിടുന്നു ധീരനാണെന്നു് — ശശിയുടെ അഭ്യുദയത്തിനും ആനന്ദത്തിനുംവേണ്ടി അനവരതം പ്രാർത്ഥിച്ചുകൊണ്ടു",

സ്വന്തം, സരള.' —

ഒരുയുവതിയുടെ എഴുത്തായതുകൊണ്ടുമാത്രമല്ല ഇൻസ്പെക്ടരുടെ ഹൃദയം അനുകമ്പാമസൃണമായതു്. ആ യുവതിയും തടവുപുള്ളിയുമായിട്ടുള്ള ബന്ധംകൊണ്ടായിരുന്നു. എഴുത്തിനുമുൻപുള്ള മുഖവുരയിൽനിന്നാണയാൾക്കതു മനസ്സിലായതു്. അവർ കാമുകീകാമുകന്മാരല്ല; ദമ്പതിമാരുമല്ല ആ തടവുപുള്ളിയുടെ ഒരുസഹോദരിയായിരുന്നു സരള. സ്നേഹാമൃതം തുളുമ്പുന്ന ആ വരികൾ എഴുതിയ ആ യുവതി തീർച്ചയായും അത്യന്തം സംസ്കാരസമ്പന്നയായിരിക്കണം. അവർ യഥാർത്ഥത്തിൽ സഹോദരങ്ങളാണെങ്കിൽ — ആ എഴുത്തിലെ സ്നേഹപ്രകടനം യഥാർത്ഥത്തിൽ അതെഴുതിയ ആ ഹൃദയത്തിലും ഉണ്ടെങ്കിൽ അവൾ അവിവാഹിതകൂടെയായിരുന്നുവെങ്കിൽ — ! സാധുഇൻസ്പെക്ടർ! — അയാൾക്കു തല കറങ്ങുന്നതായി തോന്നി. — അയാൾ ഒരു വാർഡരെ വിളിച്ചു ആ എഴുത്തു 245-ാംനമ്പരുകാരനു കൊണ്ടുകൊടുക്കാൻ ആജ്ഞാപിച്ചു.

ആ എഴുത്തു ഇൻസ്പെക്ടരിൽ ഗണ്യമായ മാററങ്ങൾ വരുത്തി. ജയിൽപുള്ളി 245-നോടു അയാൾ കുറെ കൂടുതൽ സ്നേഹം പ്രകടിപ്പിച്ചു. അയാളുടെ സുഖസൌകര്യാദികൾ ഇൻസ്പെക്ടർ പ്രത്യേകം അന്വേഷിച്ചുതുടങ്ങി. ദിവസംതോറും ആ തടവുകാരനോടു കുശലം ചോദിക്കാനാരംഭിച്ചു. അയാളുടെ ജന്മപ്രകൃതമായ ക്രൌര്യം ആ തടവുകാരനെ കാണുമ്പോഴെല്ലാം എങ്ങോ പോയ്മറഞ്ഞു. ഇൻസ്പെക്ടരുടെ സ്വഭാവത്തിലുള്ള 'പരുപരുപ്പു' നിശ്ശേഷം തീർന്നു. തടവുപുള്ളികൾക്കുപോലും അയാളുടെ ഈ പുതിയ ഭാവത്തിൽ അത്ഭുതംതോന്നി. അയാൾ അറിഞ്ഞില്ല തന്റെ സഹോദരിയുടെ എഴുത്താണിതനെല്ലാം കാരണമെന്നു്. ചുരുക്കത്തിൽ അയാളും ആ ഇൻസ്പെക്ടരെ സ്നേഹിക്കാനു പ്രേരിതനായി ഇള്ള

കൂടെ ആയപ്പോൾ മററു തടവുകാർ തീർച്ചപ്പെടുത്തി അവർ ബന്ധുക്കളാണെന്ന്.

തടവുകാരൻെറ മറുപടി പൊട്ടിച്ചുവായിക്കുന്നതിൽമാത്രം ബദ്ധശ്രദ്ധനായിരുന്ന ഇൻസ്പെക്ടർ, തൻെറ കർമ്മാനുഷ്ഠാനങ്ങൾക്കുള്ള സമയം അതിക്രമിച്ചുപോയതുപോലും മറന്നുപോയി. നിസ്സഹായതയുടെ സജീവചിത്രമായിരുന്ന ആ എഴുത്തും, കളങ്കരഹിതമായ സ്നേഹത്തിൻെറശരിപ്പകർപ്പായിത്തന്നെയിരുന്നു

“ഓമനസ്സഹോദരാ! നൈരാശ്യംമാത്രം പ്രതീക്ഷിച്ച്, മരണംമാത്രം ശരണമായി കരുതിയിരുന്ന എനിക്ക നിൻെറ എഴുത്ത അളവററ ആനന്ദത്തെ പ്രദാനംചെയ്തു. എനിക്ക ഇവിടെ യാതൊരു അസൌകര്യങ്ങളുമില്ല. ഒരുജയിലിനകത്തു ലഭിക്കാവുന്നിടത്തോളം സ്വാതന്ത്ര്യവും സുഖവും ഞാനിവിടെ അനുഭവിക്കുന്നുണ്ട്. ഇവിടുത്തെ ഇൻസ്പെക്ടർ പരമയോഗ്യനായ ഒരു യുവാവാണ് സരു, നീ പറയുന്നതുപോലെ ഈ മൂന്നു വർഷം ഒരിക്കൽ അവസാനിക്കുമെന്ന എനിക്കറിയാം. പക്ഷെ, അതെന്നാണ്? ഓമനേ, നിന്നെ എന്നു കാണ്മാൻ സാധിക്കും? കൊച്ചുനിയത്തി ഈ നിർഭാഗ്യവാൻ വരുന്നതിനു മുമ്പു നീ വിവാഹിതയാകരുതേ! — അങ്ങിനെയായാൽ നീ എന്നെ മറക്കും. അരുത് പ്രിയപ്പെട്ട സരളേ! നിനക്കുവേണ്ടിമാത്രം ജീവിക്കുന്ന ഈ സഹോദരനെ മറക്കരുതേ! — ഇല്ല. സ്നേഹസമ്പന്നയായ ഒരുസഹോദരിക്ക അവളുടെ സഹജാതനെ മറക്കാൻ ഒരിക്കലുംസാധ്യമല്ല

സരു—കൂടെക്കൂടെ എഴുതണം. ഇരുളടഞ്ഞ ഈ ജീവിതത്തിൽ ഓമനയുടെ കത്തുകൾമാത്രമേ എനിക്ക പ്രകാശം തരുന്നുള്ളു —നിനക്ക മംഗളം പ്രാർത്ഥിച്ചുകൊണ്ട്, സ്വന്തം ശശി. ”

ഒരു ദീർഘനിശ്വാസത്തോടെ ഇൻസ്പെക്ടർ കസേരയിലേയ്ക്കു മലർന്നു. മററുള്ളവരെപ്പററി യാതൊരു അന്വേഷണവും ആ എഴുത്തിൽ കണ്ടില്ല. എല്ലാം അവളെക്കുറിച്ചുതന്നെ. അവൾ അവിവാഹിതയാണെന്നുകൂടി തീർച്ചപ്പെട്ടപ്പോൾ ആ ഉദ്യോഗസ്ഥൻ പല സങ്കല്പസൌധങ്ങളും മനോമണ്ഡലത്തിൽ നിർമ്മിച്ചുതുടങ്ങി.

അവളുടെ മറുപടി വന്നു. സ്നേഹപൂർണ്ണമായ ആ കത്തിൽ ഇൻസ്പെക്ടരെക്കുറിച്ചു ഇത്രയും എഴുതിയിരുന്നു: “ശശീ അദ്ദേഹത്തെ സ്നേഹിക്കു. അദ്ദേഹത്താൽ അങ്ങേയ്ക്കു പല സഹായങ്ങളും ഉണ്ടാകാവുന്നതാണ്. ഒരുപിതാവിനേപ്പോലെ അദ്ദേഹം അങ്ങയെ സ്നേഹിക്കട്ടെ ” ഒരു “പിതാവിനേപ്പോലെ” എന്നുള്ളതു ഒരു “സഹോദരനേപ്പോലെ”എന്നായിരുന്നെങ്കിൽ കൊള്ളാമായിരുന്നുവെന്നു അയാൾ ആശിച്ചു.

“ഇക്കൂട്ടർക്ക ക്ഷമായാചനംചെയ്യാനുള്ള സൽബുദ്ധി വരുന്നില്ലല്ലോ. അങ്ങിനെചെയ്തിരുന്നുവെങ്കിൽ ഈ ദുരിതമനുഭവിക്കണോ ” എന്നു ഇൻസ്പെക്ടർ സ്വയം ചോദിച്ചു. അയാളുടെ ചിന്ത അപ്പോഴും ആ തടവുകാരൻെറ സഹോദരിയെക്കുറിച്ചായിരുന്നു. യൌവ്വനത്തിൽ ആകർഷണീയതമുഴുവൻ വഴിഞ്ഞൊഴുകുന്ന ഒരു സുന്ദരീരത്നമായിരിക്കുമവളെന്നു അയാൾ തീർച്ചപ്പെടുത്തി! ‘അവളെ ഒന്നു കാണ്മാൻ കഴിഞ്ഞെങ്കിൽ’ എന്നയാൾ ആശിച്ചു

അപ്പോഴാണ് വീണ്ടും അവളുടെ എഴുത്തുവന്നതു്. അതിൽ “അനുവദിക്കപ്പെടുമെങ്കിൽ എൻെറ ഒരു ഫോട്ടോക്കൂടെ അടുത്ത തവണ അയച്ചുതരാം” എന്നു അവൾ സ്വസഹോദരനു എഴുതിയിരുന്നു അതു വായിച്ചുഉടൻതന്നെ ചുവന്ന മഷികൊണ്ട്, “അനുവദിച്ചിരിക്കുന്നു” എന്നെഴുതിയിട്ടാണ് ഇൻസ്പെക്ടർ ആ എഴുത്തു തടവുകാരനെ ഏല്പിച്ചതു്. അതിനുശേഷം അവർരണ്ടുപേരും ഒരേസംഗതിയെത്തന്നെ പ്രതീക്ഷിച്ചു അക്ഷമരായി കാത്തിരുന്നു.

ഒരുമാസംകഴിഞ്ഞു. ഫോട്ടോ വന്നപ്പോൾ കൂടെഉണ്ടായിരുന്ന എഴുത്തിൽ ഈവിധം എഴുതിയിരുന്നു: “പ്രിയപ്പെട്ട ശശീ ഈ ഫോട്ടോ എടുത്തപ്പോൾ ഞാൻ ശശിയെത്തന്നെ ധ്യാനിച്ചുകൊണ്ടിരുന്നു. ശോഭനഭാവിയെപ്പററിയുള്ള അങ്ങയുടെ പ്രതീക്ഷകളിൽ, ഈ ചെറുചിത്രം ആനന്ദവും സംതൃപ്തിയും ചേർക്കാനിടവരട്ടെ. എൻെറ കണ്ണുകളിൽ നോക്കു; എഴുതിഅറിയിക്കാൻവയ്യാത്തതുമുഴുവൻ അവ പറഞ്ഞുതരും ”

ഇൻസ്പെക്ടർ ആ ചിത്രത്തെ സൂക്ഷിച്ചുനോക്കി. ശരിയായിരുന്നു, ആ കണ്ണുകൾക്കു പ്രത്യേകം ഒരു ശക്തിയുണ്ടെന്നു അയാൾക്കു തോന്നി.

പ്രകാശം നിറഞ്ഞ ആ നയനങ്ങളും, പുഞ്ചിരിപ്പൂനിലാവു പൊഴിക്കുന്ന ആ വദനചന്ദ്രനും, നിസ്സർഗ്ഗമധുരമായ ആ അധരങ്ങളും, അയാളെ ഹഠാദാകർഷിച്ചു. "ഈശ്വരാ! കേവലം ഒരു സഹോദരനു ഈവിധത്തിൽ എഴുതുന്നവൾ, അവളുടെ കാമുകനു എങ്ങിനെ എഴുതും? വാസ്തവത്തിൽ അവളുടെ കാമുകനായിരിക്കാൻ – അല്ല, അവളെ വിവാഹംചെയ്യാൻ – ഇടവരുന്ന പുരുഷൻ മഹാഭാഗ്യവാനായിരിക്കും" വീണ്ടും അയാൾ ആ എഴുത്തു ഒരിക്കൽക്കൂടെ വായിച്ചു. ആ ചിത്രത്തെ അനേകംതവണ നോക്കി. ക്ഷീണമനസ്കനായി ശയ്യയിൽ ചെന്നുവീണു.

അന്നുരാത്രി അയാൾ കണ്ടതു ഒരു ഭയങ്കര സ്വപ്നമായിരുന്നു. തടവുപുള്ളികൾ ഒരുമിച്ചുചേർന്നു ലഹള തുടങ്ങി. അവർ അയാളെ കൊല്ലാനായി അടുത്തു. ആ അവസരത്തിൽ സരളയുടെ ചിത്രം കയ്യിലിരുന്നതിനാൽ അതു സൂക്ഷിക്കേണ്ട കൃത്യത്തിൽ ബദ്ധശ്രദ്ധനായിരുന്ന അയാൾക്കു തന്നെരക്ഷിക്കാൻ സാവകാശം ലഭിച്ചില്ല. തടവുകാരിൽ ഒരുവന്റെ കയ്യിലിരുന്ന ഒരു നിശിതായുധം ഇൻസ്പെക്ടരുടെ ശിരസ്സിനു മുകളിൽ മിന്നിത്തിളങ്ങി. ഒരുനിമിഷംമതി അയാൾ രണ്ടു കഷണമായി നിലംപതിക്കാൻ. പെട്ടെന്നു 245-ാംനമ്പർജയിൽപ്പുള്ളി അവരുടെഇടയിൽ ചാടിവീണു "ഛീ! മാറിനിൽക്കിൻ! അദ്ദേഹത്തെ ഉപദ്രവിക്കരുതു്. എന്റെ ഓമനസഹോദരിയെ വിവാഹം ചെയ്യേണ്ടതാളാണദ്ദേഹം –" എന്നു അയാൾ ഗർജ്ജിച്ചു

ഇൻസ്പെക്ടർ ഒരുനിലവിളിയോടെ ഞെട്ടിയുണർന്നു അയാൾ സർവ്വാംഗം വിയർപ്പിൽ കുളിച്ചിരുന്നു. അവൾ ചുററും നോക്കി. അതൊരു സ്വപ്നമായിരുന്നുവെന്നു അപ്പോഴാണയാൾക്കു മനസ്സിലായതു്. എങ്കിലും ആ സ്വപ്നത്തിൽ അയാൾ തന്റെ പ്രതീക്ഷകളുടെ സാഫല്യം ദർശിച്ചു

ജയിൽപ്പുള്ളിയുടെ കഥ വളരെ പക്ഷങ്ങളിലായി എഴുത്തോ ഫോട്ടോയോ വന്നുചേരാത്തതെന്തെന്നയാൾ സംശയിച്ചു (എന്തെന്നാൽ വന്നിട്ടും അതൊന്നും ഇൻസ്പെക്ടർ അയാൾക്കു കൊടുത്തില്ല) തന്നെ അവൾ മറന്നുവെന്നു ആ സാധു തീർച്ചപ്പെടുത്തി. അതോ, അവൾക്കു വല്ല സുഖക്കേടും പിടിപെട്ടിരിക്കുമോ? വളരെ പ്രയാസപ്പെട്ടു ഒരെഴുത്തെഴുതാൻ അയാൾക്കനുവാദം ലഭിച്ചു. അത്യന്തം സന്താപജനകമായിരുന്ന ആ കത്തു കണ്ടപ്പോൾ ജയിൽഇൻസ്പെക്ടർക്കു തന്റെ ഹൃദയശൂന്യമായ പ്രവൃത്തിയിൽ ലജ്ജ തോന്നി. ആ അയാൾക്കു തന്നോടുതന്നെ ഒരു വെറുപ്പു തോന്നി. അയാൾ വിചാരിച്ചു, ആ തടവുകാരനോടു തുറന്നുപറഞ്ഞാലെന്തു്, 'ഞാൻ അയാളുടെ ഓമനസ്സഹോദരിയെ പ്രേമിക്കുന്നുവെന്നു്. എന്നിട്ടു് രാജകീയമാപ്പിനു അപേക്ഷിപ്പിച്ചു്, അനുവദിച്ചുകൊടുപ്പിച്ചാൽ എല്ലാം സന്തോഷമായിഅവസാനിക്കുമല്ലോ—" അടുത്തനിമിഷത്തിൽ അയാൾക്കു തോന്നി "പാടില്ല—' എന്നു്.

സരള വീണ്ടും ഒരു ഫോട്ടോ അയച്ചുകൊടുത്തു. തന്റെ സഹോദരനെ സമാശ്വസിപ്പിക്കുന്നതിൽ ബദ്ധകങ്കണയായിരുന്ന അവൾ താൻ ആദ്യം അയച്ച ചിത്രത്തിന്റെ കാര്യം പറഞ്ഞില്ല. തനിക്കു സുഖമില്ലാതിരുന്നതിനാലാണു് ഇത്രയും താമസിച്ചതെന്നും, തെററിദ്ധരിക്കരുതെന്നുമാണു അവൾ എഴുതിയിരുന്നതു്. 'എത്ര സൽഗുണസമ്പന്നയാണവൾ! അവളോടു നേരിട്ടു കാര്യം പറഞ്ഞാലെന്തു്? ' എന്നാണു് അതു കണ്ടപ്പോൾ ഇൻസ്പെക്ടർക്കു തോന്നിയതു്. 'ഒരുപക്ഷെ എന്നെ ഭ്രാന്തനാണെന്നവൾ വിചാരിക്കും' എന്നുള്ള ഭയംകൊണ്ടു അയാൾ ആ സാഹസത്തിൽനിന്നു വിരമിച്ചു. എഴുത്തും ചിത്രവും അടുത്ത നിമിഷത്തിൽ അയാൾ മേൽവിലാസക്കാരനെ ഏല്പിച്ചു.

ദിവസങ്ങൾ അനവധി കടന്നുപോയി. പുതിയ ജയിൽപുള്ളി വന്നിട്ടു എട്ടു മാസമായി. അതിനകം ചില പഴയ പുള്ളികൾ ബന്ധനവിമുക്തരായി. വേറെ ചിലർ പുതിയ അതിഥികളായി വന്നുചേർന്നു. അതെല്ലാം മുറയ്ക്കു് അങ്ങിനെ നടന്നു. എന്നാൽ ഇൻസ്പെക്ടർ മാത്രം സദാ ഉന്മേഷരഹിതനായി കാണപ്പെട്ടു 245-ാം നമ്പർ പുള്ളിയുടെ കാര്യവും ഏറെക്കുറെ അങ്ങിനെതന്നെ ആയിരുന്നു.

"നിങ്ങൾ മാപ്പിനപേക്ഷിച്ചില്ലേ?" ഒരു ദിവ

സാം ഇൻസ്പെക്ടർ 245-നോടു ചോദിച്ചു.

"ചോദിച്ചു—"

"എപ്പോൾ; ആരോടു ചോദിച്ചു?"

"വിധി പ്രസ്താവിച്ച ദിവസംതന്നെ, ഞാൻ അതു കോടതിയിൽ സമപ്പിച്ചു "

"അതു പോരാ രാജകീയമാപ്പു വേണം "

"അതിനെന്തുവഴി?"

"മാഗ്ഗമുണ്ടു്. പക്ഷെ നിങ്ങൾക്കു അപേക്ഷിക്കാൻ പാടില്ല. നിങ്ങളുടെ സഹോദരി ഒരപേക്ഷ അയച്ചാൽ അതു അനുവദിക്കപ്പെടും-"

"ഈ വിവരം അവളെ അറിയിക്കാൻ അങ്ങു സദയം അനുവദിക്കുമോ? —"

"ഓഹോ-അറിയിച്ചുകൊള്ളൂ—"

ജയിൽപ്പുള്ളി ഉടൻതന്നെ സരളയ്ക്കു എഴുതി. "ഉടൻതന്നെ ഒരു അപേക്ഷ അയയ്ക്കു. ദൈവാനുഗ്രഹമുണ്ടെങ്കിൽ കാര്യം സാധിക്കും. ഈ ബുദ്ധി പറഞ്ഞുതന്ന മഹാനെ കൃതജ്ഞതയോടെ സ്മരിക്കു—"എന്നാണതിൽ എഴുതിയിരുന്നതു്.

ആയിടയ്ക്കാണു് ജയിൽസന്ദർശനക്കമ്മിററി അവിടെ വന്നതു് 245-ാംനമ്പർപുള്ളിയെപ്പററി ഇൻസ്പെക്ടർ വളരെ നല്ല അഭിപ്രായം പ്രകടിപ്പിച്ചു അയാൾ കള്ളഒപ്പിട്ടു കുററം ചെയ്തതെങ്ങിനെയെന്നു താൻ അതിശയിക്കുന്നുവെന്നും, അങ്ങിനെ ഒരു ഹീനകൃത്യംചെയ്യത്തക്ക ദുഷിച്ച മനഃസ്ഥിതിയല്ല, സംസ്കാരസമ്പന്നനായ ആ തടവുപുള്ളിയിൽ ദൃശ്യമാകുന്നതെന്നുംകൂടെ പറയുവാൻ ഇൻസ്പെക്ടർ മടിച്ചില്ല ....

245-ാംനമ്പർ തടവുകാരൻ വീണ്ടും ഇൻസ്പെക്ടരുടെ ആഫീസിലേയ്ക്കു വിളിക്കപ്പെട്ടു ഇത്തവണത്തെ സ്വീകരണം വളരെ വ്യത്യസ്തമായ ഒരു രീതിയിലായിരുന്നു. തടവുകാരനെ കണ്ടയുടൻ, ഇൻസ്പെക്ടർ എണീററു് അയാളെ സ്വീകരിച്ചു്, ആസനസ്ഥനാക്കി. തടവുകാരൻ യഥാർത്ഥത്തിൽ അത്ഭുതാധീനനായിപ്പോയി

"നിങ്ങൾക്കു രാജകീയമാപ്പു ലഭിച്ചിരിക്കുന്നു-" ഇൻസ്പെക്ടർ ശാന്തസ്വരത്തിൽ പറഞ്ഞു ജയിൽപ്പുള്ളി ആനന്ദംകൊണ്ടു വിവശനായി. അയാൾക്കു ഒരക്ഷരം സംസാരിക്കാൻ കഴിഞ്ഞില്ല. അയാളുടെ മുഖത്തെ ഭാവരസങ്ങൾ ഇൻസ്പെക്ടരെ വളരെ രസിപ്പിച്ചു. തൻെറ പരിശ്രമങ്ങളുടെ പരിണതഫലമാണു് ആ മോചനമെന്നോർത്തപ്പോൾ അയാൾ അത്യന്തം ആഹ്ലാദഭരിതനായി. പക്ഷേ, അതിൻെറ ഫലം തനിക്കു നിരാശയാണല്ലോ എന്നയാൾ ഭയപ്പെടുകയുംചെയ്തു.

"അപ്പോൾ എനിക്കു സ്വാതന്ത്ര്യം കിട്ടി: എത്രനാളത്തേക്കു്-" ജയിൽപ്പുള്ളി ചോദിച്ചു

"നിങ്ങളുടെ ബാക്കിയുള്ള ജീവിതകാലമത്രയും ഇനി നിങ്ങൾ സ്വതന്ത്രൻതന്നെ. എങ്കിലും ഇപ്പോൾ പോകാൻ ഒക്കുകയില്ല ഇവിടെ ചില ചടങ്ങുകളെല്ലാം ഉണ്ടു്; ജയിലുനിയമസംബന്ധമായ ചില സംഗതികൾ. അതു കഴിഞ്ഞയുടൻ നിങ്ങൾക്കു സ്വദേശത്തേക്കു പോകാം. കൂടിയാൽ ഒരാഴ്ചയാകും അതുവരെ ക്ഷമിക്കുമല്ലോ-"

അവർ പരസ്പരം നോക്കി. അതുവരെ കാണാത്ത പലതും അപ്പോൾ അവർ കണ്ടു. ഇൻസ്പെക്ടർ മ്ലാനവദനനായും, അസ്വസ്ഥചിത്തനായും കാണപ്പെട്ടതായി തടവുപുള്ളിക്കുതോന്നി. "ഇയാൾ എത്ര നല്ലമനുഷ്യനാണു്. കഷ്ടം! വെറുതെ ഞാൻ ആദ്യം തെററിദ്ധരിച്ചു-" എന്നു് അയാൾ സ്വയം പറഞ്ഞു ആ അവസരത്തിൽ ഇൻസ്പെക്ടർ ചിന്തിച്ചതിപ്രകാരമായിരുന്നു: കലീനതയും സംസ്കാരവും ഈ യുവാവിൽ തെളിഞ്ഞുവിളങ്ങുന്നു എങ്കിലും അയാൾ എന്തിനു് ആ നീചകൃത്യം ചെയ്യാൻ തുനിഞ്ഞു?

അല്പനേരത്തേക്കു് അവിടെ നിശ്ശബ്ദത കളിയാടി. ഒടുവിൽ ഇൻസ്പെക്ടർ പറഞ്ഞു: മി: ശശിഭൂഷണൻ!—സദയം ഇരിക്കുക. എനിക്കു് നിങ്ങളോടു് ചില പ്രധാനസംഗതികൾ പറയാനുണ്ടു്."

അയാൾ വളരെ പ്രയാസപ്പെട്ടു ഒരു കസേരയിൽ ഉപവിഷ്ടനായി ഇൻസ്പെക്ടർ തുടന്നു: "സ്നേഹിതാ, ഞാൻ പറയുന്നതു ശ്രദ്ധിച്ചുകേൾക്കണം. പെട്ടെന്നു എന്തെങ്കിലും തീരുമാനിച്ചുകളയരുതു്. ഈ സന്ദർഭത്തെ ചിരകാലമായി ഞാൻ പ്രതീക്ഷിക്കുകയായിരുന്നു. ഇപ്പോഴിതാ അതു ലഭിച്ചുകഴിഞ്ഞു. എനിക്കു നിങ്ങളോടു പറയാനുള്ളതു് അത്രപെട്ടെന്നു പറഞ്ഞുതീക്കാനുള്ള ശക്തി എനിക്കില്ല. നിങ്ങൾക്കു വിശദമാ

യി മനസ്സിലാകത്തക്കവണ്ണം പറഞ്ഞുതരാനുള്ള കെല്പ് എനിക്കുണ്ടോ എന്നു ഞാൻ സംശയിക്കുന്നു. സുഹൃത്തേ, ഇതാ, നിങ്ങളെ മോചിപ്പിച്ചുകൊണ്ടുള്ള ഉത്തരവു വാങ്ങിക്കാൻ എന്നാൽ കഴിയുന്നിടത്തോളം ഞാൻ ശ്രമിച്ചു. മറെറാന്നുംകൊണ്ടല്ല....നിങ്ങൾ അതിനു അർഹനാണെന്നെനിക്കു തോന്നി. (ഇത്രയുമായപ്പോൾ തന്റെ കഥകളെല്ലാം ഈ മനുഷ്യൻ അറിഞ്ഞിരിക്കുമൊ എന്നു് ജയിൽപ്പുള്ളി സംശയിച്ചു) ഞാൻ നിങ്ങളോടു കൃതജ്ഞതയാവശ്യപ്പെടുന്നില്ല. അങ്ങിനെ ഒരു തരളചിത്തത നിങ്ങളെ ഒരിക്കലും പിടികൂടരുതേ എന്നു ഞാൻ പ്രാർത്ഥിക്കുന്നു. ഇന്നിതാ നിങ്ങൾ സ്വതന്ത്രനായിരിക്കുന്നു. നിങ്ങളുടെ ഇഷ്ടംപോലെ എന്തുചെയ്യുന്നതിനും നിങ്ങൾക്കധികാരമുണ്ടു്".

"പറയണം-എന്റെ അധികാരത്തിനുള്ളിൽ സ്ഥിതിചെയ്യുന്ന ഏതും ചെയ്യാൻ ഞാൻ തയാറാണു്. അങ്ങു് അതിനർഹനുമാണു്--" ശശിഭൂഷണൻ തടഞ്ഞുപറഞ്ഞു:

"നിങ്ങളുടെ കഴിവിനുള്ളിലുള്ളതാണോ എന്നു ഞാൻ സംശയിക്കുന്നു--"

"ദയവുചെയ്തു് വേഗം കാര്യം പറയണം--"

ഇൻസ്പെക്ടരുടെ ശബ്ദം താണു. മുഖത്തു് രക്തം തള്ളിക്കയറി. സർവ്വാംഗം ഒരു വിറയലും വിയർപ്പും. പതറുന്ന സ്വരത്തിൽ അയാൾ പറഞ്ഞു, "ശ്രദ്ധിക്കു, പറയാം. പക്ഷെ എന്നെ തെററിദ്ധരിക്കരുതു്. ഭ്രാന്താണെന്നു പറയരുതു്. നിങ്ങളുടെ സഹോദരിയുടെ എഴുത്തുകൾ വായിച്ചപ്പോൾമുതൽ എനിക്കവരോടു സീമാതീതമായ ബഹുമാനം തോന്നി. ഞാൻ വളരെയൊക്കെ നിയന്ത്രിച്ചുനോക്കി. പക്ഷേ വികാരംതന്നെ ഒടുവിൽ ജയിച്ചു--സ്നേഹിതാ--നിങ്ങളുടെ പ്രിയ സഹോദരിയെ ഞാൻ സ്നേഹിക്കുന്നു; ഹൃദയപൂർവ്വം ആരാധിക്കുന്നു--അയ്യോ!--നിങ്ങൾ എന്നെ ഇങ്ങിനെ തുറിച്ചുനോക്കരുതേ!--

ശശിഭൂഷണൻ സ്തബ്ധനായിപ്പോയി. എന്തുപറയണമെന്നറിയാതെ അയാൾ പരുങ്ങി. ഒടുവിൽ ചോദിച്ചു, "സ്നേഹിതാ, ഞാൻ നിങ്ങളെ കുററപ്പെടുത്തുന്നില്ല. നിങ്ങൾ അവൾക്കെഴുതുക --"

"നിങ്ങളുടെ സഹോദരി അതു സ്വീകരിക്കുമോ?" ഇൻസ്പെക്ടർ ചോദിച്ചു.

"ഇൻസ്പെക്ടർസാർ, അങ്ങു് പരമയോഗ്യനാണു്. സാഹസികനല്ല. ഞാൻ വാസ്തവത്തിൽ നിങ്ങളെ ബഹുമാനിക്കുന്നു. നിങ്ങൾ എനിക്കു ചെയ്തുതന്ന വിലയേറിയ ഉപകാരത്തെ ഒരുനാളും ഞാൻ മറക്കില്ല. നിങ്ങളുടെ ആഗ്രഹനിർവ്വഹണത്തിനു് എന്നാൽ കഴിവുള്ളതെല്ലാം ഞാൻ ചെയ്യാമെന്നു പ്രതിജ്ഞചെയ്യുന്നു --"

"സ്നേഹിതാ ഇതിൽക്കൂടുതൽ ഒരു സ്നേഹലക്ഷ്യം മറെറാന്നില്ല. അവരെ വിവാഹംചെയ്യാൻ ഞാൻ അത്രയ്ക്കു ആശിക്കുന്നു "

അവർ അന്നത്തേയ്ക്കു പിരിഞ്ഞു. ശശിഭൂഷണൻ ഏകാകിയായി. അയാളുടെ ചിന്താശുകം ഭൂതകാലത്തിലേയ്ക്കു ചിറകടിച്ചു പറന്നുപോയി. ഈ ലോകത്തു അയാളുടെ ഏകധനം സരളമാത്രമാണു്. അവളെ പിരിഞ്ഞിരിക്കുക സാധ്യമല്ല എന്നുവച്ചു, തന്റെ സ്വാർത്ഥത്തെ മുൻനിറുത്തി, അവളുടെ ജീവിതത്തെ നശിപ്പിക്കുകയോ? അവർ അത്യന്തം അനുരൂപരായിരിക്കും. എങ്കിലും........ഹാ!........ആ യുവാവു് ഓർമ്മനശിച്ചവനായി —

എല്ലാം തുറന്നുപറയണമെന്നുള്ള ദൃഢപ്രതിജ്ഞയോടെയാണു് ശശിഭൂഷണൻ അന്നു ഇൻസ്പെക്ടരെ കണ്ടതു്. അയാൾ പറഞ്ഞു, 'സർ നിങ്ങളുടെ ദയവാണു് എന്നെ സ്വതന്ത്രനാക്കിയതു്. അതുകൊണ്ടു് ഞാൻ ഒന്നും നിങ്ങളുടെ മുൻപിൽനിന്നു മറച്ചുവയ്ക്കുന്നില്ല. എനിക്കു പറയാനുള്ളതു് മുഴുവൻ ശ്രദ്ധിച്ചുകേൾക്കണം--"

തന്റെ ആശാദീപത്തെ അടിച്ചുമത്തുവാനുള്ള കൊടുങ്കാററാണോ എന്നുള്ള ഭീതിയോടെ ഇൻസ്പെക്ടർ അപേക്ഷിച്ചു; "വേഗം പറയണം "

"എന്റെ സഹോദരിയോടു് നിങ്ങൾക്കു നിർവ്യാജമായ പ്രണയമുണ്ടെന്നറിഞ്ഞതിൽ ഞാൻ വളരെ ആനന്ദിക്കുന്നു. അക്കാര്യം സാധിക്കണമെങ്കിൽ, അതിനുമുൻപു് എനിക്കു പറയാനുള്ളതെന്തെന്നുംകൂടെ കേൾക്കുക "

"സ്നേഹിതാ വളച്ചുകെട്ടാതിരിക്കു --"

'ശ്രദ്ധിച്ചുകേൾക്കണം. പത്തുവർഷങ്ങൾക്കു മുമ്പു് ഞാൻ ഒരു യുവതിയെ സ്നേഹിച്ചു. അവൾ

ക്കെന്നോടും നിഷ്കളങ്കമായ പ്രേമമാണുണ്ടായിരുന്നതു്. വളരെ സ്വത്തുള്ള ഒരു കുടുംബത്തിലാണവൾ ജനിച്ചതു്. പക്ഷെ, ദുർവ്വിധിപരിപാകത്താൽ ബാല്യത്തിലേതന്നെ അവളുടെ മാതാപിതാക്കന്മാർ പരലോകപ്രാപ്തരായി. ഒരു അകന്ന ബന്ധുവിൻെറ രക്ഷയിലാണവൾ വളർന്നുവന്നതു. അയാൾ ഒരു പരമദുഷ്ടനും, ലുബ്ധനുമായിരുന്നു. ആയിടയ്ക്കു ഞാൻ കാളേജുവിദ്യാഭ്യാസത്തിനായി വിദേശത്തു താമസിക്കയായിരുന്നു അതുകഴിഞ്ഞു വന്നപ്പോഴാണു് ഞാൻ എൻെറ കാമുകിയുടെ ദയനീയസ്ഥിതി മനസ്സിലാക്കിയതു. പ്രായപൂർത്തിവന്നിട്ടും അവളുടെ രക്ഷകർത്താവു വസ്തുവകകളൊന്നും തിരിച്ചുകൊടുത്തില്ല. അവളെ അയാൾ അത്യന്തം കഷ്ടപ്പെടുത്തി. ഞാൻ തീർച്ചപ്പെടുത്തി; അവളെ രക്ഷിക്കണമെന്നു. പ്രേമസമ്പന്നയായ ആ യുവതി എൻെറ എല്ലാ തീരുമാനങ്ങൾക്കും അനുകൂലയായിരുന്നു അതുമുതൽ തുടങ്ങി; എൻെറ സാമർത്ഥ്യപ്രകടനങ്ങൾ മറെറാന്നുമല്ല, അവളുടെ രക്ഷകർത്താവിൻെറ കൈയെഴുത്തും ഒപ്പും ഞാൻ പഠിച്ചു അതോടുകൂടെ പ്രമാണങ്ങളും, പ്രോനോട്ടുകളും, ചെക്കുകളും നിർബാധം എഴുതി: ധാരാളം പണവും കിട്ടി. അപ്പോഴാണു കാര്യം അവതാളത്തിലായതു് കള്ളം വെളിപ്പെട്ടു. ഞാൻ ഇതാ ഈ ജയിലിലുമായി. സുഹൃത്തേ; ഞാൻ ആർക്കുവേണ്ടി ഇതെല്ലാം സഹിച്ചുവോ അവളാണു് സരള! "

വിദ്യുത്പാതം ഏററതുപോലെ ഇൻസ്പെക്ടർ തളർന്നു. 'അപ്പോൾ..........' എന്നയാൾ വിക്കിവിക്കി ചോദിച്ചു.

"അതേ അവൾതന്നെയാണ് സരള. എൻെറ ഏകധനം. സൗകര്യത്തിനുവേണ്ടി ഞങ്ങളുടെ രഹസ്യം കുറേക്കാലംകൂടി നീണ്ടുനിൽക്കണമെന്നുള്ള ആശാനിർവ്വഹണത്തിനുവേണ്ടി എൻെറ 'സഹോദര' ആയിട്ടുമാത്രമേ അവൾ അറിയപ്പെടുന്നുള്ളൂ ഞങ്ങൾ വളരെമുൻപേ ആലോചിച്ചുറച്ച വിദ്യയായിരുന്നു അതു്—"

"ഹാ! അത്ഭുതം! വിധിയുടെ ഗതികൾ അത്യന്തം രഹസ്യങ്ങൾതന്നെ—" ഇൻസ്പെക്ടർ ക്ഷീണപ്പിത്തനായി സോഫയിൽ വീണു.

'സ്നേഹിതാ, ഇതൊക്കെയാണെങ്കിലും ഞാൻ നിങ്ങളുടെ ആഗ്രഹനിവൃത്തിക്കുവേണ്ടി കഴിയും വിധമെല്ലാം ശ്രമിക്കും ".

"എന്തു്? ...നിങ്ങളെന്താണീപറയുന്നതു്?..." ഇൻസ്പെക്ടർ ആകാംക്ഷയോടെ വിഷമിച്ചു.

"ഒന്നുമില്ല. എനിക്കു നിങ്ങളോടുള്ള കർത്തവ്യം അത്രയ്ക്കു വലുതാണു്. അഭിമാനപൂർവ്വം ഞാൻ പറയുകയാണു്, എൻെറ ഈ ജീവൻ നിങ്ങളുടെ മഹാമനസ്കതയ്ക്കു എന്നെന്നും കടപ്പെട്ടിരിക്കുന്നുവെന്നു്. അതുകൊണ്ടു നിങ്ങൾക്കുവേണ്ടി ഏതൊരു മഹാത്യാഗത്തിനും ഞാൻ തയാറാണു്. ഞാൻ സരളയെ പ്രാണനേക്കാൾ പ്രണയിക്കുന്നു. അവൾക്കെന്നോടും അളവററ സ്നേഹമുണ്ടു്. എങ്കിലും നിങ്ങൾക്കുവേണ്ടി ഞാൻ അവളോടു വാദിക്കാം എന്നെ എന്നെന്നേക്കുമായി വിസ്മരിക്കണമെന്നു്. ഭൂതകാലത്തെ മധുരസ്മരണകൾ മറക്കണമെന്നു്! ഒരു സഹോദരനെപ്പോലെ പെരുമാറാൻ ഞാൻ ശ്രമിക്കാം.

"അരുതു്, പ്രിയസ്നേഹിതാ—ഒരു കാലത്തും അങ്ങിനെ ചെയ്യരുതു്. സന്തോഷമായി പോകണം. ആ പ്രേമസ്വരൂപിണിയെ വിവാഹം ചെയ്തു ആനന്ദപൂർവ്വം ജീവിക്കൂ, സ്നേഹിതാ! മറക്കാൻ നിവൃത്തിയില്ലാത്ത ഈ സംഭവത്തിൻെറ മോഹനസ്മരണയിൽ ഞാൻ സംതൃപ്തനായി ജീവിച്ചുകൊള്ളാം പ്രിയസഹോദരാ!—ഇനി മേൽ സരള നിങ്ങളുടെ അല്ല. എൻെറ യഥാർത്ഥ 'സഹോദരി'തന്നെയാണു്!—"

അവർ പരസ്പരം ഒന്നു നോക്കി. രണ്ടുപേരുടെയും നയനങ്ങൾ നിറഞ്ഞു ധാരധാരയായി പ്രവഹിച്ചു. ശ്വാസം മുട്ടിക്കുന്ന ഒരു നിശ്ശബ്ദത അവിടമെങ്ങും വ്യാപിച്ചു.







# ഉഷഃസൂക്തങ്ങളിലേ ഉപമകൾ*

## അവയിൽ പ്രതിഫലിച്ചുകാണുന്ന സാമുദായികസ്ഥിതി

(പി കെ നാരായണപിള്ള എം ഏ)

ഋഗ്വേദത്തിലെ അലങ്കാരപ്രയോഗം വളരെ ലഘുവും, സ്വാഭാവികവുമാണു്. സൂക്തനിർമ്മാതാക്കളായ കവികൾ പരിസരങ്ങളുടെ അവബോധത്തോടുകൂടി കല്പിച്ചിട്ടുള്ള അലങ്കാരപ്രയോഗങ്ങളിൽ സാംസ്കാരികവും സാമുദായികവുമായ പല സ്ഥിതിവിശേഷങ്ങളും പ്രതിഫലിച്ചുകാണുന്നതു് സ്വാഭാവികമാണല്ലോ. ഋക്കുകളുടെ പ്രാധാന്യം അവയിൽ കാണുന്ന ഭാവനയിലല്ല സ്ഥിതിചെയ്യുന്നതെന്നും പ്രത്യുത അവയിൽ നിഴലിച്ചുകാണുന്ന സാമുദായികവും മതപരവുമായ വസ്തുതകളിലാണെന്നും വൈദികപണ്ഡിതനായ "വിൻസൻ" ഒരിക്കൽ പ്രസ്താവിച്ചിട്ടുണ്ടു്. ഋഗ്വേദത്തിലുള്ള ഉഷഃസൂക്തങ്ങളിലേ ഉപമകൾ ഉൾക്കൊള്ളുന്ന ഏതാദൃശവസ്തുതകളെ ഈ ലേഖനത്തിൽ വിശദീകരിക്കാമെന്നു് വിചാരിക്കുന്നു.

ഋഗ്വേദദേവതകളുടെ കൂട്ടത്തിൽ ഉഷസ്സുമാത്രമാണു് ഗണനീയമായ പ്രാധാന്യമുള്ള സ്ത്രീദേവത. അതിനാൽ ഈ ദേവതയെ പ്രീണിപ്പിക്കുവാൻവേണ്ടി പ്രണീതങ്ങളായ സൂക്തങ്ങളിൽനിന്നും സ്വാഭാവികമായി അന്നത്തെ സ്ത്രീകളുടെ സാമുദായികജീവിതത്തെപ്പററി ചില സൂചനകൾ നമുക്കു ലഭിക്കുന്നു. എല്ലാം വസ്തുക്കളെയും സശ്രദ്ധം താലോലിച്ചുകൊണ്ടു് ഉഷസ്സ് ഒരു സുഭഗയായ യോഷയെപ്പോലെ വന്നുചേരുന്നു. ഈ ആഗമനാവസരത്തിൽ എല്ലാ ജീവജാലങ്ങളും ഉന്മിഷിതമാകുന്നു; പക്ഷികൾ പറന്നുതുടങ്ങുന്നു. കൃത്യനിരതയായ ഒരു ഗൃഹനായിക പ്രഭാതത്തിൽ നേരത്തെ എഴുന്നേററു് ഉറങ്ങിക്കിടക്കുന്ന മററുള്ളവരെ ഉണർത്തി അവരവരുടെ ജോലിചെയ്യുവാൻ പ്രേരിപ്പിക്കുന്ന ചിത്രം ഉഷസ്സിന്റെ ഈ ആഗമനവർണ്ണനം നമ്മുടെ സ്മൃതിപഥത്തിൽ എത്തിക്കുന്നു. സ്ത്രീ ഗൃഹത്തിലെ ഒരു വലിയ പ്രചോദനശക്തിയായിരുന്നു എന്നും, അവൾ ഗൃഹകൃത്യങ്ങൾ സ്തുത്യർഹമായി നിർവ്വഹിച്ചുവന്നിരുന്നു എന്നും ഉള്ള പരമാർത്ഥമാണു് ഈ വർണ്ണനയ്ക്കു് അധിഷ്ഠാനമായുള്ളതു്. വസ്ത്രാലങ്കാരവിഭൂഷിതയും സൗന്ദര്യാഭിമാനയുക്തയും ആയ ഒരു കാമിനി അവളുടെ കാമുകനെ സന്ദർശിക്കുന്നതുപോലെ ഉഷസ്സ് തന്നിൽ അനുരക്തനായ സൂര്യനെ സ്വസൗഭാഗ്യബോധത്തോടുകൂടി സമീപിക്കുന്നു; മന്ദഹസിക്കുന്നു; വക്ഷഃസ്ഥലം അനാവൃതമാക്കുന്നു. സ്ത്രീകൾ അനുക്രമമായി അവരവരുടെ കൃത്യങ്ങൾ നിർവ്വഹിക്കുന്നതുപോലെ ഉഷസ്സുകൾ ഗാനാലാപം ചെയ്യുന്നു. ഋഗ്വേദകാലത്തെ ഗൃഹനായികമാർ വളരെ കർമ്മനിര

* ഈ ലേഖനം എന്റെ ഒരു വൈദികഗവേഷണപ്രബന്ധത്തിന്റെ സംഗൃഹീതപരിഭാഷയാണു്.

തരും, കൃത്യബോധം ഉള്ളവരുമാണെന്നു് ഈ ഉപമ തെളിയിക്കുന്നു. വൎണ്ണശബളമായ വസ്ത്രവിധാനത്തോടുകൂടി ഉഷസ്സ് ഒരു നൎത്തകിയെപ്പോലെ വക്ഷഃപ്രദേശം പ്രദശിപ്പിക്കുന്നു; ഇതു് പശു അകിടു് പ്രദശിപ്പിക്കുന്നതുപോലെയുമാണു്. നൎത്തകികളുടെ വേഷവിധാനരീതിയും സ്ത്രീകൾക്കു് പൊതുവേയുള്ള വിലാസപേശലമായ ഒരു ജീവിതരീതിയും ഈ ഉപമകൾ പ്രദ്യോതിപ്പിക്കുന്നു. സ്ത്രീകൾ വിശിഷ്ടവൎണ്ണങ്ങളായ വസ്ത്രവിശേഷങ്ങൾധരിച്ചു് ഗാനം ചെയ്യുകയും, നൃത്തംചെയ്യുകയും ചെയ്തിരുന്നു. നിരൎത്ഥമായ ലജ്ജാഭാരം ഭാഗികമായ വക്ഷഃപ്രദൎശനത്തിൽനിന്നും സ്ത്രീകളെ നിവൎത്തിപ്പിച്ചിരുന്നില്ല. മാതാവു് വേഷവിധാനം ചെയ്യിച്ച ഒരു യോഷയെപ്പോലെ ഉഷസ്സ് പ്രത്യക്ഷപ്പെടുന്നു. അമ്മ മകളെ ഒരുക്കുക എന്നുള്ളതു് ആനന്ദപ്രദവും, ക്ഷേമകരവുമായ ഒരു കുടുംബജീവിതത്തെയാണു് സൂചിപ്പിക്കുന്നതു്. വിലാസിനികളായ വനിതകൾ ഉത്സവത്തിനു് ഒന്നിച്ചുകൂടുന്നതുപോലെ' എന്ന ഉപമാനത്തിൽനിന്നും വ്യക്തമാകുന്നതു് അക്കാലങ്ങളിലും ആഘോഷങ്ങൾ ഉണ്ടായിരുന്നു എന്നും, അവയിൽ സ്ത്രീകൾ സാധാരണയായി പങ്കെടുത്തുവന്നിരുന്നു എന്നും, ആണു്. സഹോദരനില്ലാത്ത കന്യക മററു പുരുഷബന്ധുക്കളെ എന്നവണ്ണം ഉഷസ്സ് പുരുഷന്മാരെ സമീപിക്കുന്നു. സഹോദരന്മാൎക്കു് (പിതാവിന്റെ അഭാവത്തിൽ) കുടുംബപരിരക്ഷണത്തിലുള്ള ചുമതലയെ ഈ ഉപമ വ്യക്തമാക്കുന്നു.

യാഗങ്ങളെ ഉപജീവിച്ചു് കല്പനചെയ്തിരിക്കുന്ന പല ഉപമാലങ്കാരങ്ങളും ഋഗ്വേദത്തിലുണ്ടു്. ഇവ ഋഗ്വേദകാലത്തു യാഗങ്ങൾ ചെയ്തുവന്നിരുന്നു എന്നുള്ളതിനെ തെളിയിക്കുന്നു. ഒരു പദ്യത്തിൽ ഉഷസ്സിന്റെ അസാമാന്യ പ്രകാശത്തെ യാഗയൂപത്തിൽ പുരട്ടുന്ന വൎണ്ണസാമഗ്രികളോടു ഉപമിച്ചു കാണുന്നു. ഈ വൎണ്ണവൈചിത്ര്യം യൂപത്തിൽ ലേപനം ചെയ്തിട്ടുള്ള ഉരുക്കുനെയ്യു നിമിത്തമുണ്ടാകുന്നതാണെന്നു സ്കന്ദസ്വാമിയും, സായണനും അഭിപ്രായപ്പെട്ടുകാണുന്നു. ഉഷസ്സിന്റെ പ്രകാശത്തോടു ഉപമിക്കത്തക്ക വൎണ്ണഭംഗി ഉളവാക്കുവാൻ നെയ്യിനു കഴിയുമെന്നു തോന്നുന്നില്ല. അതിനാൽ ഋഗ്വേദകാലത്തു് കുങ്കുമമോ മററു പദാൎത്ഥങ്ങളോകൊണ്ടു യൂപത്തിനു വൎണ്ണമോടി വരുത്തിയിരിക്കാം എന്നു ന്യായമായി ഊഹിക്കാം. വേറൊരു ഋക്കിൽ ഉഷസ്സിനെ യൂപത്തോടു ഉപമിച്ചുകാണുന്നു. സമാനധൎമ്മം കിഴക്കുദിക്കിലുള്ള സ്ഥിതിയാണു്. ഈ രണ്ടു ഉദാഹരണങ്ങളും വൈദികകാലത്തു് വൎണ്ണാങ്കിതമായ യൂപം വളരെ പ്രചാരത്തിലിരുന്നുഎന്നും, അതിനെ വൈദികകവികൾ സ്വച്ഛന്ദം ഉപമാനമായി സ്വീകരിച്ചു എന്നും ഉള്ള അനുമാനത്തിലേയ്ക്കു നമ്മെ നയിക്കുന്നു.

വൈദികകാലത്തെ യോദ്ധാക്കൾ യുദ്ധത്തിൽ തിളങ്ങുന്ന ആയുധം ഉപയോഗിച്ചുവന്നു. ഒരു സൂക്തദ്രഷ്ടാവിന്റെ ദൃഷ്ടിയിൽ കിഴക്കുദിക്കിൽ പതാക ഉയൎത്തി വിശ്വമെല്ലാം പ്രകാശം വ്യാപിപ്പിച്ച ഉഷസ്സുകൾ യുദ്ധത്തിനുവേണ്ടി ആയുധങ്ങൾ തേച്ചുമിനുക്കുന്ന യോദ്ധാക്കളെപ്പോലെ കാണപ്പെട്ടുന്നു. അക്കാലങ്ങളിൽ ആയുധങ്ങൾ തിളങ്ങുമാറു മിനുസപ്പെടുത്തിയിരുന്നു എന്നു ഇതുകൊണ്ടു സിദ്ധിക്കുന്നു. ആയുധനിൎമ്മാണകല വളരെ പുരോഗമിച്ചിരുന്നു എന്നു ഇതിൽനിന്നും നിൎബാധം ഊഹിക്കാവുന്നതാണു്. ഒരു പരാക്രമിയായ വില്ലാളിയെപ്പോലെ ഉഷസ്സ ശത്രുക്കളെ പലായനം

ചെയ്യിക്കുന്നു എന്നും, വാഹനമൃഗത്തെപ്പോലെ ഇരുട്ടിനെ നിരാകരിക്കുന്നു എന്നും വർണ്ണിച്ചുകാണുന്നു. ശൂരന്മാരും വിക്രമികളുമായ വില്ലാളികൾ അന്നു ഉണ്ടായിരുന്നു എന്നും, യുദ്ധത്തിൽ വാഹനമൃഗങ്ങളെ ഉപയോഗിച്ചിരുന്നു എന്നും ഉള്ള രണ്ടു വസ്തുതകൾ ഇതിൽനിന്നും വ്യക്തമാകുന്നു. ഉഷസ്സ് ധനാർജ്ജനത്തിനെന്നപോലെ രഥാരോഹണം ചെയ്യുന്നതായി ഒരു ഋക്കിൽ കാണുന്നു. യുദ്ധത്തിൽ വിജയം പ്രാപിച്ചിരുന്നവർ കവച്ചുചെയ്തു ധനം നേടിയിരുന്ന പതിവിനെ അല്ലേ ഇതു സൂചിപ്പിക്കുന്നതു്? ഒരു പദ്യത്തിൽ ഉഷസ്സിന്റെ പതാകയെപ്പറ്റി പരാമർശിച്ചുകാണുന്നതു് ഈ വിജയചിഹ്നം വൈദികകാലത്തും പ്രചരിച്ചിരുന്നു എന്നു നമ്മെ ധരിപ്പിക്കുന്നു.

വൈദികകാലത്തെ ആര്യന്മാർ പര്യടനവൃത്തികളായ കൃഷകരായിരുന്നു. കന്നുകാലികളായിരുന്നു അവരുടെ അതിപ്രധാനമായ സമ്പത്തു്. ആര്യന്മാരുടെ ഈ സമ്പത്തിനെപ്പറ്റി ഋഗ്വേദത്തിൽ ധാരാളമായി പരാമർശിച്ചിട്ടുണ്ടു്. ഉഷസ്സൂക്തങ്ങളിൽ നാലുപ്രാവശ്യത്തിൽ കുറയാതെ പശുവിനെ ഉപമാനമാക്കിയിട്ടുണ്ടു്. പശു അതിന്റെ അകിടിനെ എന്നവണ്ണം ഉഷസ്സ് അവളുടെ ഉരഃസ്ഥലത്തെ പ്രദർശിപ്പിക്കുന്നു. പശുക്കൾ അവയുടെ എരിത്തിലെന്നവണ്ണം ഉഷസ്സ് ഇരുട്ടിനെ തുറന്നുവിടുന്നു. പശുക്കൾ തൊഴുത്തുവിട്ടു പുറത്തിറങ്ങി തൊഴുത്തിനുള്ളിൽ വെളിച്ചം വർദ്ധിപ്പിക്കുന്നതുപോലെ ഉഷസ്സ് ഇരുട്ടിനെനീക്കി വിശ്വമെങ്ങും പ്രകാശം പരത്തുന്നു എന്നായിരിക്കണം ഈ ഉപമയുടെ അർത്ഥം. ഒരുവൻ പശുക്കളെ നയിക്കുന്നതുപോലെ ഉഷസ്സ് കിരണങ്ങളെ പ്രസരിപ്പിക്കുന്നു. വേറൊരിടത്തു ഉഷസ്സ് പശുക്കൂട്ടത്തെപ്പോലെ വരുന്നുഎന്നു് ഉപമിച്ചുകാണുന്നു. ഈ അലങ്കാരപ്രയോഗങ്ങൾ തെളിയിക്കുന്നതു് ഭാരതീയരായ വൈദികആര്യന്മാർക്കു വളരെ കന്നുകാലികൾ ഉണ്ടായിരുന്നുഎന്നും, അവർ അവയ്ക്കു വലിയ പ്രാധാന്യം കല്പിച്ചിരുന്നു എന്നുമാണല്ലോ.

ഭാരതീയരുടെ കടൽമാർഗ്ഗമുള്ള കച്ചവടത്തിന്റെ പഴക്കത്തെപ്പറ്റി പല അഭിപ്രായങ്ങളുമുണ്ടു്. എന്നാൽ വൈദികകാലത്തെ ഭാരതീയർ സമുദ്രസഞ്ചാരത്തിലുള്ള അപകടങ്ങളെ വിഗണിച്ചു് ധനസമ്പാദനാർത്ഥം കച്ചവടം നടത്തിയിട്ടുണ്ടു് എന്നുള്ളതു എല്ലാവരും ഒന്നുപോലെ അംഗീകരിക്കുന്ന ഒരു പരമാർത്ഥമാണു്. കപ്പലുപയോഗിച്ചു സമുദ്രസഞ്ചാരംചെയ്യുന്നതിനെ സ്പഷ്ടമായി പരാമർശിക്കുന്ന അനേകം പദ്യങ്ങൾ ഋഗ്വേദത്തിലുണ്ടു്. ഇവയാണു ഈ അഭിപ്രായത്തെ പ്രമാണീകരിക്കുന്നതു്. ഉഷസ്സൂക്തത്തിലുള്ള ഒരു ഋക്കിൽ തന്റെ സമാഗമത്തോടുകൂടി രഥങ്ങളെ ചലിപ്പിക്കുന്ന ഉഷസ്സിനെ സമുദ്രത്തിലേയ്ക്കു കപ്പൽഅയയ്ക്കുന്ന കീർത്തിപ്രിയന്മാരായ ആളുകളോടു് ഉപമിച്ചിരിക്കുന്നു. ഇതിൽനിന്നും കപ്പൽക്കച്ചവടം, അക്കാലത്തു് അഭിവൃദ്ധമായ ഒരവസ്ഥയിലായിരുന്നുഎന്നും, അതു ആദായകരമായ ഒരു തൊഴിലായിരുന്നുഎന്നും അനായാസമായി അനുമാനിക്കാവുന്നതാണു്.

ഒരു ഋഷി ഇങ്ങനെ പ്രാർത്ഥിച്ചുകാണുന്നു; ഗർഹണീയനായ ചോരനെ എന്നപോലെ സൂര്യൻ നിന്നെ (ഉഷസ്സിനെ) കിരണങ്ങൾകൊണ്ടു് തപിപ്പിക്കാതിരിക്കട്ടെ. ഇവിടെ പ്രതിഫലിച്ചുകാണുന്ന ശിക്ഷാസമ്പ്രദായം ശ്രദ്ധേയമാണെന്നു എനിക്കുതോന്നുന്നു. മോഷ്ടാക്കളെ വൈദികകാലത്തു

# ശാന്തിയിൽ സുഖിക്കട്ടെ!

(ഏ പരമു, കരുനാഗപ്പള്ളി)

അത്യന്തംഭയാനകം ലോകത്തിൻഗതിപാർത്താൽ
പ്രത്യഗ്രസംഭ്രാന്തിദ,മെന്തിതിൻ പരിണാമം?
അന്യോന്യമീർഷ്യാതങ്കകലുഷഹൃദയരായ്
സന്നദ്ധസൈന്യരായിത്തീർന്നല്ലോ സമ്രാട്ടുകൾ!
വൻതോക്കിൻ വായിൽപെട്ടു വെന്തെരിഞ്ഞൊടുങ്ങുന്നു
ഹന്ത! ലക്ഷോപലക്ഷംജനങ്ങൾകീടോപമം
സമരാഗ്നിയാലുടനാളീകരം നമസ്സോറം
ധരണീതലമൊരു കുരുതിക്കളംപോലാരം!
സ്വാർത്ഥലോലുപതത്തിൻ പ്രചണ്ഡപ്രഹാരങ്ങൾ
പാർത്തലംധൂളിപ്രായമാക്കുന്നു നിഷ്ഠുരതന്യം!
മർത്ത്യമസ്തിഷ്കജന്യന്തനയന്ത്രങ്ങളോ
മർത്ത്യസംഹാരംതന്നെചെയ്യുന്നു നിരന്തരം!
കഷ്ടം ഖലനീതി, ലോകപീഡനംചെയ്യാൻ
പട്ടുപ്പു,മെന്നല്ലാതെ ശാന്തതയ്ക്കുതകുമോ?
ശക്തരെൻറമുഷ്ക്കുമാത്രം ജയിച്ചീടണമെന്ന
പ്രാകൃതനരീതിതന്നെ തുടർന്നുപോയീടുകിൽ
മത്സരം ശമിക്കുമോ? മാരണക്കൂത്തോട്ടങ്ങൾ
വത്സരസഹസ്രങ്ങൾപോയാലുമൊടുങ്ങുമോ?
കർമ്മകുവാക്കുന്നൊരിബ്‌ഭാരതംപണ്ടുപണ്ടേ
ധർമ്മമാംനീതിലോകശാന്തിക്കു കണ്ടറിഞ്ഞു
ഭഗവാൻതഥാഗതൻ ലോകരക്ഷാർത്ഥംസർവ്വ-
സുഖഭോഗങ്ങളേയും ത്യജിച്ചുതൃണതുല്യം
കരുംകുംഞ്ഞതറിഞ്ഞുള്ള ധർമ്മമെന്നോല്ലാതെയീ
ദുരിതംശമിപ്പിപ്പാനെന്തുള്ളൂമാർഗ്ഗാന്തരം?
മഹിതം സിദ്ധാർത്ഥോപജ്ഞാതമാകിയധർമ്മം
അഹിംസാത്മകം ജയിച്ചിടട്ടെ! സർവോത്തമം!!
മാനസാന്തരംവന്നു യുദ്ധവൈമുഖ്യംപൂണ്ടു
സാർവ്വഭൗമരും കൈക്കൊണ്ടുള്ള നിന്ദാർശരങ്ങൾ
ഭൂമിയിൽ സമസ്തമുള്ളസ്സോഹാർദ്ദീയുഷംതൂകി-
ത്താപമാററട്ടെ, ലോകം ശാന്തിയിൽ സുഖിക്കട്ടെ!!

---



---

വെയിലത്തുനിർത്തി ശിക്ഷിച്ചിരുന്നിരിക്കാം. ഉഷസ്സു് ഒരു സ്തുതിപാഠകനെപ്പോലെ മന്ദഹസിക്കുന്നു. സ്തുതിപ്രവീണന്മാരുടെ മനസ്സിൽ മറഞ്ഞുകിടക്കുന്ന പരിഹാസത്തിന്റെ ദുർന്നിരോധമായ ബാഹ്യപ്രകാശനമായിരിക്കാം ഈ മന്ദഹാസം. ഉഷസ്സിനെ ഒരു ചൂതുകളിക്കാരനോടു് ഉപമിച്ചിരിക്കുന്നതു് ഈ വിനോദത്തെ പുരസ്കരിച്ചുള്ള മററു സൂക്തങ്ങൾ തരുന്ന അറിവിനെ ഒന്നുകൂടി ദൃഢീകരിക്കുന്നു.

# പുതിയ ഹിതോപദേശകഥകൾ

(മൂർക്കോത്തു കുഞ്ഞപ്പ)

I

വിനയം

യൂറോപ്പിലുള്ള സംഗീതശാസ്ത്രജ്ഞന്മാരിൽവെച്ചു ശാസ്ത്രജ്ഞനായിരുന്ന ബൈത്തോവന്റെ ഗൃഹം ആസ്ത്ര്യയിൽ ഇന്നും ഉണ്ടു് (യുദ്ധത്തിന്നുമുമ്പുള്ള കാര്യമാണേ, പറയുന്നതു്.) അദ്ദേഹം ജീവിച്ചിരുന്നകാലത്തു് എങ്ങിനെവെച്ചിരുന്നുവൊ, അങ്ങിനെതന്നെ മേശയും, കസാലയും, കട്ടിലും, പിയാനോവുമൊക്കെ അനക്കാതെവെച്ചിരിക്കയാണു്. ആ ഗൃഹമാണു് ഇന്നത്തെ പാശ്ചാത്യ സംഗീതജ്ഞന്മാരുടെ മെക്ക. അതിലെ പിയാനോവാണു് അവരുടെ കാബ.

ഒരുകൂട്ടം അമേരിക്കൻസഞ്ചാരികൾ ആ ഗൃഹം കാണ്മാൻചെന്ന അവസരത്തിൽ, അവരെ വീടുമുഴുവനും കാണിച്ചിരുന്ന വിദ്വാൻ പിയാനൊവെച്ചമുറിയിൽ കടന്നു "ഇതാണു ബൈതോവൻ ഗാനങ്ങൾ രചിക്കാനുപയോഗിച്ച പിയാനൊ. ഇതിൽ പാടിനോക്കിക്കൊണ്ടായിരുന്നു അദ്ദേഹം "മൂൺ ലൈററ് സോണാററാ" എന്ന അദ്ദേഹത്തിന്റെ ഏററവും മധുരമായ ഗാനം രചിച്ചതു്" എന്നു ഉണർത്തിച്ചു.

അമേരിക്കക്കാരുടെകൂടെ ഉണ്ടായിരുന്ന നല്ല ഒരു പാട്ടുകാരിയോടു്, ആ പിയാനൊ തന്നെ ഉപയോഗിച്ചു "മൂൺ ലൈററ്സോണാററാ" എന്ന ഗാനം വായിച്ചുകേൾപ്പിക്കാൻ ആവശ്യപ്പെട്ടപ്രകാരം, ആ യുവതി പിയാനൊസീററിൽ ഇരുന്നു.

"ഗൈഡ്" തന്റെ പ്രസംഗം തുടന്നു:-- "കഴിഞ്ഞ ആഴ്ച, "പാഡ്റസ്കി" ഇവിടെ വന്നിരുന്നു"--

യുവതി:--"ഏതു "പാഡ്റസ്കി?" വിശ്വവിശ്രുതനായ സംഗീതജ്ഞനും,പോളണ്ടിലെ പ്രധാനമന്ത്രിയുമായ മഹാനൊ?

ഗൈഡ്:--അതേ.

യുവതി:--എന്നിട്ടൊ? അദ്ദേഹവും ഇവിടെയിരുന്നു "മൂൺ ലൈററ് സോണാററാ" വായിച്ചു.. ഇല്ലെ?

ഗൈഡ്:--ഇല്ല--ഞങ്ങളൊക്കെ നിർബന്ധിച്ചുവെങ്കിലും അദ്ദേഹം അതു ചെയ്തില്ല. അതിന്നു താൻ അഹനല്ലെന്നു ഭക്തിബഹുമാനത്തോടുകൂടി പറയുകയാണു ചെയ്തതു്.

യുവതി, സാധു, ഇരുന്നടിക്കിൽനിന്നു പാട്ടു വായിക്കാതെ മെല്ലെ എഴുന്നേററു.

II

മററൊരുവശം

നോവലെഴുത്തുകാരനായി, നോബൽസമ്മാനംവാങ്ങിയ Sinclair lueis "സിങ്ക്ലേർ ലൂയിസ്സ്" എന്ന വിശ്വവിശ്രുത സാഹിത്യകാരൻ ഒരു വീട്ടിൽ വിരുന്നുവന്നിരിക്കയാണു്. അവിടെയുണ്ടായിരുന്ന വിരുന്നുകാരിൽ ഒരു നാലാംകിട നോവലെഴുത്തുകാരനും ഉണ്ടായിരുന്നു "ലൂയിസും" അദ്ദേഹവുമായി സംസാരത്തിൽ ഏപ്പെട്ടു. ആ സാധുമനുഷ്യൻ, താൻ വെറുതെചിലതു കുത്തി

# കവനനർത്തകി

(അംശി)

കാഞ്ഞി

വന്നിടുക നർത്തകിനൽസുന്ദരകലാദേവ്യ!
തരുനിരകളിൽ തളിരും പൂക്കളും
തരുണരായ് വരും കാലം;
അളികളമ്മളികൊണ്ടെല്ലമാനന്ദരായ്
അമൃതമുണ്ണുന്നകാലം!
കളകളാരവം കിളരുമാറെങ്ങും
കിളികളാകെരഞ്ജുന്നകാലം;
കവനകന്യക കലിതകൌതുകം
കളിയാടേണ്ടുന്ന കാലം

വന്നിടുക സർവലോകവന്ദ്യകലാരൂപി!
കതിരവൻ കതിർകുഴച്ചു വാനെങ്ങും
കനകം പൂശുന്നനേരം,
മലയമാരുതൻ മലർമരന്ദം
തഴുകിയാടുന്നനേരം,
പരമസുന്ദരപരിസരങ്ങളിൽ
പരിമളശ്രീപോൽപാരം
സരസസാഹിത്യലളിതസംഗീത
സദസ്സിലാട്ടകം സാരം!

ക്കുറിക്കുന്നതാണെന്നും, തൻെറ നോവലുകളൊക്കെ ചവററുകൊട്ടയിലിടുവാനെകൊള്ളുകയുള്ളുവെന്നുംമററും, തന്നെത്തന്നെ വളരെ ഇടിച്ചു സംസാരിച്ചു.

അദ്ദേഹം പിരിഞ്ഞുപോയശേഷം, "ലൂയിസ്സ്" തന്നെ ക്ഷണിച്ച ഗൃഹസ്ഥയോട്: "അദ്ദേഹം ആരാണ്?" ഇത്രയൊക്കെ വിനയം പ്രദർശിപ്പിക്കാൻ മാത്രം വലിയ നോവലിസ്റ്റല്ലല്ലോ അദ്ദേഹം?" എന്നു ചോദിക്കുകയുണ്ടായി.

* * *

മഹാന്മാർക്കല്ലാതെ സാധാരണക്കാർക്ക് വിനയത്തിന്ന് അവകാശമില്ലെന്നല്ലെ "ലൂയിസ്സി"ൻെറ വിവക്ഷ?

* * *

ഒരു സന്ദർഭം ഓർമ്മവരുന്നു ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിൻെറ വാർഷിക സമ്മേളനം. 1928 ലാണെന്നു തോന്നു ന്നു. അതിഗംഭീരമായ ഒരു പ്രമേയത്തെപ്പററി മഹാത്മാഗാന്ധി പ്രസംഗിക്കാനാരംഭിക്കുന്നു ഇരുപതിനായിരത്തിൽപരം ജനങ്ങൾ ശ്വാസംകൂടെ കഴിക്കാതെ ശ്രദ്ധിക്കുന്നു. മഹാത്മാഗാന്ധി പതുക്കെ പറഞ്ഞുതുടങ്ങി.

"എൻെറ തല പുകഞ്ഞുപോയി. കഴിഞ്ഞ കുറെ രാത്രികളായി ഞങ്ങളാരും ശരിയായി ഉറങ്ങിട്ടില്ല......"

അതായിരുന്നു മുഖവുര. മഹാത്മാഗാന്ധിക്ക് അങ്ങിനെ എളുപ്പറയാൻ അധികാരമുണ്ട്. അദ്ദേഹം പറഞ്ഞതുപോലെ ഒരു സാധാരണക്കാരനായിരുന്നു പ്രസംഗപീഠത്തിൽ കയറിനിന്നു തൻെറ തല പുകഞ്ഞുപോയി എന്നു പറഞ്ഞിരുന്നതെങ്കിലോ?

മഹാത്മാക്കൾക്കും, മഹാപുരുഷക്കും അത്രം വിനയം ഭൂഷണമാണ്. സാധാരണക്കാർക്കോ?

# ആരു ജയിക്കും?

(എം. പി. ഗംഗാധരൻ ബി. എ.)

യുദ്ധം ആരംഭിച്ചതിനുശേഷം, പാശ്ചാത്യരാജ്യങ്ങളിൽ യുവതീയുവാക്കന്മാർ വിവാഹം നടത്തുന്നതിനായി ആയിരംകണക്കിനു പള്ളികളിലും രജിസ്റ്റർകച്ചേരികളിലും തിങ്ങിക്കൂടുക സാധാരണമാണു്. വിവാഹം സംബന്ധിച്ചു ക്രമാതീതമായി വർദ്ധിച്ചിരിക്കുന്ന ജോലികൾ താമസംവിനാ നിർവ്വഹിക്കുന്നതിനു നിരവധി പുതിയ രജിസ്റ്റർകച്ചേരികൾ ഇന്നു പാശ്ചാത്യരാജ്യങ്ങളിൽ സ്ഥാപിച്ചിട്ടുണ്ടു്. അതിനാവശ്യമുള്ള ഉദ്യോഗസ്ഥന്മാരേയും പുതുതായി നിയമിച്ചിട്ടുണ്ടു്. ഗവൺമെണ്ടിൽനിന്നുതന്നെ ഇതിനു വേണ്ട സകലവിധ സഹായസഹകരണങ്ങളും സസന്തോഷം നൽകുന്നുണ്ടു്. വരൻ യുദ്ധത്തിലേർപ്പെട്ടിരിക്കുകയാണെങ്കിൽ വിവാഹത്തിനു അയാൾക്കാവശ്യമുള്ള അവധി കൊടുക്കുന്നു. വരന്റെ സാന്നിദ്ധ്യംകൂടാതെ നടത്തുന്ന വിവാഹംപോലും ഫ്റാൻസിൽ നിയമാനുസൃതമത്രേ. വിവാഹച്ചന്തകളിൽവിലപോകാതിരുന്ന അററകുററമുള്ള 'സാമാന'ങ്ങൾക്കുപോലുംഇന്നുആവശ്യക്കാരുണ്ടു് കോങ്കണ്ണികളും കൊമ്പല്ലികളുംകൂടി ഈ വിവാഹോത്സവബഹളത്തിനിടയിൽ നിഷ്പ്രയാസം ഭർത്തൃമതികളായിത്തീരുന്നുണ്ടു്. അതേ 'സൌഭാഗ്യവതി'കളായി മാറുന്നുണ്ടു്. മൂത്തുനരച്ചു്, നിരാശയുടെ നിഴൽപ്പാട്ടിൽ നിലകൊണ്ടിരുന്ന വിവാഹമോഹികൾക്കു അക്കാരണത്താൽ ഇന്നത്തെ ഭയങ്കരയുദ്ധമൊരു കല്പവൃക്ഷമോ, കാമധേനുവോആണെന്നുപറയുന്നതിൽ അതിശയോക്തിക്കവകാശമില്ല.

യുദ്ധം കാട്ടുതീപോലെ ലോകമാസകലം പടർന്നുപിടിക്കുന്നു. രക്തദാഹംമുഴുത്തു്, പീരങ്കികൾ രക്ഷസ്സുപോലലറുന്നു. എട്ടു ദിക്കുകളും ചാമ്പലാകുംവിധം ബോംബുകൾ ഭയങ്കരമായി പൊട്ടിത്തെറിക്കുന്നു. ഘോരവിഷാഗ്നിയിൽനിന്നുയരുന്ന ധൂമം കൊണ്ടു അന്തരീക്ഷംമുഴുവൻ മൂടുന്നു. പ്രാണനെപ്പോലും തൃണവൽഗണിച്ചു ധൈര്യസമേതം യുദ്ധംചെയ്തു് നിരവധി വീരയുവാക്കന്മാർ രണാങ്കണത്തിൽവച്ചു നിത്യവിശ്രാന്തിയെ വരിക്കുന്നു. അതെ പുരാണപ്രസിദ്ധനായ കാലൻ തന്റെ പാശവുമായി വർദ്ധിച്ച ജോലികൾ ചെയ്യുന്നതിൽ വ്യാപൃതനായിരിക്കുന്നു. എന്നാൽ ഈ അവസരത്തിൽ കാമനൊട്ടു അലസനായിരിക്കുന്നുവെന്നു വിചാരിക്കാൻ നിവൃത്തിയില്ല. അണിയണിയായി നിരന്നു രണാങ്കണത്തിലേയ്ക്കു യാത്ര തിരിക്കുന്ന സേവനവ്യഗ്രരായ യുവാക്കന്മാരിൽ ഭൂരിപക്ഷവും നവയൌവ്വനോത്സവം അല്പമെങ്കിലും അനുഭവിച്ചറിയണമെന്നു ആഗ്രഹമുള്ളവരാണു് ഒരു പ്രേമഭാജനത്തോടുകൂടി പള്ളിയിലോ രജിസ്റ്റർകച്ചേരിയിലോ കുറച്ചുദിവസത്തിനുമുമ്പു ഹാജരായി വിവാഹം നടത്തിയവരാണു്. ദാമ്പത്യജീവിതത്തെക്കുറിച്ചു് ആയിരമായിരം മോഹനചിന്തകൾമൊട്ടിട്ടു നില്ക്കുന്ന സുന്ദരാരാമമാണല്ലോ യുവഹൃദയം. അതെല്ലാം അനുഭവിച്ചറിഞ്ഞാനന്ദിക്കാനുള്ളതു് ദാമ്പത്യജീവിതത്തിലാണു് മധുവിധുകാലത്താണു്. മധുവിധുകാലം അതികാമ്യമാണു്. അതിൽപരം കാമ്യമായി യുവതീയുവാക്കന്മാൎക്കു യാതൊന്നുംതന്നെ ലോകത്തിലില്ല. അതുകൊണ്ടാണു അവർ

കാലന്റെ കരാളപാശത്തിൽ കുരുങ്ങുന്നതിനുമുൻപ് കാമൻ നൽകുന്ന ദിവ്യാനന്ദം അല്പമെങ്കിലും അനുഭവിക്കുന്നതിന് ധൃതികൂട്ടുന്നതു്. പോർക്കളത്തിൽ പോകുന്നതിനുമുൻപ് വിവാഹം ചെയ്യുന്നതിനു സന്നദ്ധരാകുന്നതു്. യുദ്ധം തുടർന്നുകൊണ്ടുപോയാൽ തങ്ങൾക്കു യോജിച്ച ഭർത്താക്കന്മാരെ കിട്ടുകയില്ലെന്നു പാശ്ചാത്യസ്ത്രീകൾ ഭയപ്പെടുന്നു. പുരുഷന്മാരെ ആകർഷിക്കുന്നതിനുവേണ്ടി ബാലികമാർപോലും യുവതികളെപ്പോലെ ഡ്രസ്സുചെയ്തുനടക്കുന്നു. എന്നാൽ ഈയവസരത്തിൽനടത്തുന്ന വിവാഹങ്ങളെല്ലാം വാസ്തവത്തിൽ സുഖത്തിനുപകരം ദുഃഖമാണു നൽകുന്നതു്. അതു ദാമ്പത്യജീവിതത്തിൽ നരകം സൃഷ്ടിക്കുന്നു. വിവാഹാനന്തരം സുദീർഘമായ വിരഹദുഃഖമോ അതിൽകൂടുതൽ ദുരന്തദുരിതമോ അനുഭവിക്കാനിടവരുത്തുന്നു.

"പ്രണയിനിയുമഹോ! പിഞ്ചുപൈതലും
പിരിയുവാനിടയായൊരീ ധീരരെ
പ്രതിനിമേഷമനുസ്മരിച്ചെത്രയോ
ഹൃദയകോടിയുരുകുന്നു മേൽക്കുമേൽ
നിഭൃതമാകുമവർതൻ കരച്ചിലി-
ന്നരുതിയെ,ങ്ങു പക്ഷാരൊരാശ്രയം?"

കഴിഞ്ഞ ലോകമഹായുദ്ധത്തിനുശേഷം പാശ്ചാത്യരാജ്യങ്ങളിലെ ജനങ്ങൾ വിവാഹംചെയ്യുന്നതിൽ വേണ്ടത്ര താല്പര്യമൊന്നും കാണിച്ചിരുന്നില്ല. വിവാഹം ചെയ്തിരുന്നവർപോലും സന്താനനിയന്ത്രണം അത്യാവശ്യമാണെന്നു കരുതി അതനുസരിച്ചു ജീവിച്ചിരുന്നു. ഇതിനുള്ള പ്രഥമവും പ്രധാനവുമായ കാരണം ഒരു സാധാരണകുടുംബത്തെ സംരക്ഷിക്കുന്നതിനുപോലും വമ്പിച്ച ചിലവു വഹിക്കേണ്ടിവന്നിരുന്നുവെന്നുള്ളതാണ്. സന്താനനിയന്ത്രണംമൂലം പാശ്ചാത്യരാജ്യങ്ങളിൽ ജനസംഖ്യ പറയത്തക്കരീതിയിൽ അനുവദ്ധിച്ചിരുന്നില്ല. ചില രാജ്യങ്ങളുടെ ശക്തി അക്കാരണത്താൽ അതിവേഗം ക്ഷയിച്ചുപോകുന്നതിനിടയായി. അതിനാൽ രാജ്യാഭിവൃദ്ധിയ്ക്കു് എല്ലാവരും വിവാഹംചെയ്തു സന്തതികളെ ഉല്പാദിപ്പിക്കേണ്ടതു അത്യാവശ്യമായിത്തീർന്നു. ഹിററ്ലരും മുസ്സോളിനിയും സന്താനനിയന്ത്രണം ശിക്ഷാർഹമായ കുററമാണെന്നു വിധിച്ചു. അവിവാഹിതക്കു വമ്പിച്ച കരങ്ങൾ ചുമത്തി. കൂടുതൽ സന്തതികളെ ഉൽപ്പാദിപ്പിക്കുന്നവക്കു് സമ്മാനങ്ങൾനൽകി പ്രോത്സാഹിപ്പിച്ചു. ഹിററ്ലരുടെയും മുസ്സോളിനിയുടെയും ഭഗീരഥപ്രയത്നംകൊണ്ടു് ജമ്മനിയിലും ഇററലിയിലും ജനസംഖ്യ അത്യധികമായി വദ്ധിച്ചു. അതെ—ഇന്നു രണാങ്കണത്തിൽ രക്തദാഹം മുഴുത്തലറുന്ന ഭയങ്കരപീരങ്കികൾക്കു ദാഹംതീക്കാൻ വേണ്ടത്ര ചോരക്കുടങ്ങളെ—വീരയുവാക്കന്മാരെ—സാമ്രാജ്യ ദുർമ്മോഹികളായ ഹിററ്ലരും മുസ്സോളിനിയും ഏതാനും വഷങ്ങൾകൊണ്ടു സൃഷ്ടിച്ചു. അതിനുവേണ്ടി കാമൻ അക്ഷീണപ്രയത്നംചെയ്തു. സന്താനോല്പാദനത്തിൽ കാമൻ കാണിച്ചതിൽ കൂടുതൽ താല്പര്യത്തോടുകൂടി, കാലനിന്നു് മനുഷ്യരുടെ നാശവും വരുത്തിക്കൊണ്ടിരിക്കുന്നു. Action and reaction are equal and opposite എന്നാണല്ലോ തത്വം ഉൽഘോഷിക്കുന്നതും. കാമൻ വിതച്ചതെല്ലാം കാലൻ കൊയ്യുന്നു. ഒന്നോത്താൽ ഇന്നത്തെ ഭയങ്കരയുദ്ധം മനുഷ്യനും മനുഷ്യനും തമ്മിലുള്ള യുദ്ധമല്ല. കാമനും കാലനും തമ്മിൽ—അതെ ജനനവും മരണവും തമ്മിലുള്ളൊരു വൈരാഗ്യമേറിയ പോരാട്ടമത്രേ. ഇതിലാരുജയിക്കും? കാമനോ? കാലനോ?

# കുറിപ്പുകൾ.

## ഗാന്ധിജിന്നാ സംഭാഷണങ്ങൾ

ഇന്ത്യൻജനതയുടേയും ഇന്ത്യൻകാൎയ്യങ്ങളിൽ താല്പൎയ്യമുള്ള അഖിലലോകത്തിൻേറയും ഗാഢമായ ശ്രദ്ധയ്ക്കു വിഷയമായിരുന്ന ഗാന്ധി ജിന്നാ സംഭാഷണങ്ങളുടെ ഫലം പ്രസിദ്ധീകൃതമായിരിക്കുന്നു. ദൂരവ്യാപകമായ ഫലങ്ങളോടുകൂടിയ ഒരു പരസ്പരസമ്മതത്തിൽ — ഒരു പരസ്പരധാരണയിലെങ്കിലും — ഈ നേതാക്കന്മാർ എത്തിച്ചേരുമെന്നു പ്രതീക്ഷിച്ചിരുന്ന ലക്ഷോപലക്ഷം സ്വാതന്ത്ര്യപ്രണയികളെ സംഭാഷണങ്ങളുടെ പരാജയം നിരാശാഭരിതരാക്കിയിരിക്കുന്നു. അഖണ്ഡഹിന്ദുസ്ഥാനപ്രസ്ഥാനക്കാരായ സവൎക്കർപ്രഭൃതികൾക്കും, ബ്രിട്ടീഷുകാൎക്കും പല വേഷത്തിലും രൂപത്തിലും ഇന്ത്യയിൽ കാണപ്പെടുന്ന അവരുടെ സഹായികൾക്കുംമാത്രമേ സംഭാഷണങ്ങൾ തകൎന്നതിൽ സന്തോഷമുണ്ടായിട്ടുള്ളു

സംഭാഷണങ്ങൾ തല്ക്കാലം വിജയിച്ചില്ലെങ്കിലും ഈ രണ്ടു നേതാക്കന്മാരേയും കൂടുതൽ അടുപ്പിക്കുകയും തങ്ങളുടെ അഭിപ്രായങ്ങൾ സുസ്ഫുടമായി പ്രതിപാദിക്കാൻ അവസരം നൽകുകയുംചെയ്തു ഇത്തവണത്തെ കൂടിക്കാഴ്ചകൾമൂലം ഇന്ത്യൻസ്വാതന്ത്ര്യസമരം ഒരടികൂടി മുന്നോട്ടുവെയ്ക്കുകയാണുണ്ടായിട്ടുള്ളതു് എന്നാണു ഞങ്ങളുടെ അഭിപ്രായം തങ്ങൾ നിരാശരായി പിരിഞ്ഞതല്ലെന്നും ഒരു തീരുമാനത്തിലെത്തിച്ചേരുന്നതിനുള്ള ശ്രമം ഇനിയും തുടരുന്നതാണെന്നും നേതാക്കന്മാർതന്നെ പറഞ്ഞിട്ടുള്ളതു് ആശാവഹമാണു്.

'പകിസ്ഥാൻ' എന്നു കേൾക്കുമ്പോൾതന്നെ പരിഭ്രമിച്ചോടുന്ന രാജ്യതന്ത്രജ്ഞന്മാരും, ഇന്ത്യയുടെ അഖണ്ഡതയ്ക്കുവേണ്ടി വ്യൂഹം ഒരുക്കുവാനും പോരാടുവാനും സന്നദ്ധരായി പുറപ്പെടുന്ന നേതൃമ്മന്യന്മാരും ചില വസ്തുതകൾ പാടെ വിസ്മരിച്ചുകളയുന്നതായി കാണുന്നു.

ഇന്ത്യയുടെ അഖണ്ഡത ഒരു ബ്രിട്ടീഷ് വിജിഗീഷുസൃഷ്ടിയാണു്. ബ്രിട്ടീഷുകാർ ഇന്ത്യയിൽ വന്നപ്പോൾ ഇന്ത്യയിൽ എത്ര സ്വതന്ത്രരാഷ്ട്രങ്ങളുണ്ടായിരുന്നു? ഇന്ത്യാചരിത്രത്തിൽ ഒരു അശോകൻേറയോ, മൌൎയ്യൻേറയോ, അക്ബറിൻേറയോകാലത്തല്ലാതെ എന്നെങ്കിലും ഒരുഅഖണ്ഡരാഷ്ട്രത്തിൻെറ അടുത്തെത്തുന്ന എന്തെങ്കിലുംകാണാനുണ്ടോ? ബ്രിട്ടീഷുകാരൻെറകീഴിൽതന്നെയുള്ള അഖണ്ഡത കേവലം അടിമത്വത്തിൻെറ അഖണ്ഡതയല്ലേ? ഇന്ത്യയിലെ നാട്ടുരാജ്യങ്ങളെ സൂക്ഷിച്ചുനോക്കുക. അവയെന്താണു കാണിക്കുന്നതു്? നിശ്ചയമായും അഖണ്ഡതയല്ല.

ഇന്ത്യ സ്വതന്ത്രയായാൽ തികഞ്ഞ ജനകീയഭരണത്തിൻകീഴിൽ തങ്ങൾ ഒരു ശാശ്വതന്യൂനപക്ഷമായിപ്പോകുമെന്നു മുസ്ലിമിങ്ങൾ ഭയപ്പെടുന്നു. അവർ ഈ രാജ്യത്തു പത്തുകോടിയുണ്ടു്. എന്നാൽ അവരുടെ ശതമാനം 30 മാത്രം. ഹിന്ദുക്കളിൽ

ചില നേതാക്കന്മാരുടെ പ്രവൃത്തികൾ ഈ ഭയത്തെ വർദ്ധിപ്പിച്ചിട്ടുണ്ടു്. അഖണ്ഡഹിന്ദുസ്ഥാൻവാദികൾ അതിനെ ഇന്നും വർദ്ധിപ്പിച്ചുകൊണ്ടിരിക്കുന്നു. ഹിന്ദുക്കളുടേതിൽനിന്നു ഭിന്നമായ തങ്ങളുടെ വിശ്വാസത്തിനും ജീവിതരീതികൾക്കും സ്വതന്ത്രഇന്ത്യയിൽ മതിയായ പരിരക്ഷ ഉണ്ടാകയില്ലെന്നുള്ള ഭയത്തിൽനിന്നാണു പാകിസ്ഥാൻ ജനിച്ചതു്. അജ്ഞരായ മുസ്ലിംലക്ഷങ്ങൾ പാകിസ്ഥാനിൽ അവരുടെ മോക്ഷം ദർശിക്കുന്നു.

പാകിസ്ഥാൻ എന്തെന്നു മനസ്സിലാക്കാതെതന്നെ അവർ അതിനുവേണ്ടി വാദിക്കുന്നു. അതിന്റെ അപ്രായോഗികതയോ, അതിന്റെ സാമ്പത്തികപരാജയമോ ഒന്നും അവർ കാണുന്നില്ല. അതിനെ നിർവചിക്കാതെ മോഹനമായ അനിശ്ചിതത്വത്തിൽ അതിനെ വച്ചിരിക്കുന്നതാണു മി. ജിന്നായുടെ സാമർത്ഥ്യം. അതെന്താണെന്നു വെളിപ്പെടുത്തിക്കഴിഞ്ഞാൽ അതിന്റെ പൊള്ള തെളിഞ്ഞുപോകും. കാര്യമിങ്ങനെയാണെങ്കിലും പാകിസ്ഥാനെ എതിർത്തല്ല മുസ്‌ലിമിങ്ങളുടെ സ്നേഹവിശ്വാസങ്ങൾ സമ്പാദിക്കേണ്ടതു്. അവരുടെ ആത്മാഭിമാനത്തിനും സ്വതന്ത്രചിത്തതയ്ക്കും സ്വൈരമായ വികാസസൗകര്യം അനുവദിക്കുക, അവരുടെ സ്വയംനിർണ്ണയാവകാശം അനുവദിക്കുക, അതാണു അവരുടെ ഭയങ്ങളെ ജയിക്കുന്നതിനുള്ള മാർഗ്ഗം. ശ്രീ. സി. രാജഗോപാലാചാരിയുടേയും ഗാന്ധിജിയുടേയും നിർദ്ദേശങ്ങൾ ഇതുമാത്രമാണു്. മി. ജിന്നാ ആവശ്യപ്പെടുന്ന പാകിസ്ഥാനിന്റെ സാരാംശം അവയിലുണ്ടു്. അവ നിരസിച്ചതു് ബുദ്ധിപൂർവ്വമായോ എന്നു മി: ജിന്നാ ഒന്നുകൂടി ആലോചിക്കട്ടെ. അദ്ദേഹം ആലോചിക്കുന്നുണ്ടായിരിക്കണം.

*—

## രണ്ടു അഖിലലോക-കാൺഫറൻസുകൾ

അഖിലലോക നാണയകാൺഫറൻസു് അഖിലലോക 'സെക്യൂറിട്ടി' കാൺഫറൻസു് ഇവ അമേരിക്കയിൽവച്ചു നടന്നിരിക്കുന്നു. യുദ്ധാനന്തരം ലോകത്തിലെ എല്ലാ രാജ്യങ്ങളിലെയും നാണയങ്ങളെ ഒരുതരത്തിൽ ഏകീകരിക്കുന്നതും, നാണയത്തിന്റെ വിലയിൽ വലിയ ഏററക്കുറച്ചിലുകൾ വന്നു ലോകവാണിജ്യത്തിനുതന്നെ സാരമായ ഉലച്ചിൽ വന്നുപോകാൻ ഇടയുള്ളതിനെ തടയുന്നതും, നാണയ കാൺഫറൻസിന്റെ ഉദ്ദേശങ്ങളിൽ പ്രധാനമായവയായിരുന്നു. സഖ്യരാഷ്ട്രങ്ങളും അവയോടു മിത്രത്വത്തിൽ വർത്തിക്കുന്ന ഇതര രാഷ്ട്രങ്ങളും ഈ കാൺഫറൻസിലേക്കു പ്രതിനിധികളെ അയച്ചിരുന്നു. ഇന്ത്യയിലെ ബ്രി. ഗവമ്മെൻറും ഒരു ഇന്ത്യൻപ്രതിനിധിസംഘത്തെ നിയോഗിച്ചിരുന്നു. വളരെനാളത്തെ ആലോചനകൾക്കുശേഷം ചെയ്ത തീരുമാനങ്ങളിൽനിന്നു്, സാമ്പത്തികകാര്യങ്ങളിൽ ഇന്നു ലോകത്തു നിലനിന്നുവരുന്ന അസമത്വങ്ങളും അസ്വാസ്ഥ്യങ്ങളും ഇല്ലാതാക്കാൻ മഹച്ഛക്തികൾക്കു ഉദ്ദേശമില്ലെന്നും, യുദ്ധാനന്തരം പുതിയതും ശാസ്ത്രീയവുമായ രീതിയിൽ സഖ്യരാഷ്ട്രങ്ങളിലെ മൂന്നു മഹാശക്തികളുംചേർന്നു് അടിമരാജ്യങ്ങളെ സാമ്പത്തികചൂഷണം നടത്തുന്നതിനുള്ള പദ്ധതി തയ്യാറാക്കുന്നതായിരുന്നു സമ്മേളനത്തിന്റെ ആന്തരോദ്ദേശമെന്നും, പ്രത്യക്ഷമായി കാണാവുന്നതാണു്. അനുദിനം വളർന്നുവരുന്നതും ഇപ്പോൾ 100 കോടി പവനോളമായിട്ടുള്ളതുമായ ലണ്ടനിലെ ഇന്ത്യൻ സ്റ്റെർലിംഗ്ബാലൻസ് യുദ്ധാനന്തരം അമേരിക്കൻ ഡാളറായും മ

റവും 'രൂപാന്തരം' ചെയ്തു്, ഇന്ത്യൻ പുനരുദ്ധാരണപ്രവൎത്തനങ്ങൾക്കാവശ്യമായ യന്ത്രസാമഗ്രികളും മററും ഇതര രാജ്യങ്ങളിൽനിന്നുകൂടി സൗകൎയ്യംപോലെ ഇന്ത്യയ്ക്കു വാങ്ങുന്നതിനു അവസരം ലഭിക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടി ഇന്ത്യൻപ്രതിനിധികൾ ചെയ്ത നിവേദനങ്ങൾ നിരസിക്കപ്പെടുകയാണുണ്ടായതു്. കറൻസി സ്റ്റെബിലൈസേഷൻഫണ്ടിൽ ഇന്ത്യയ്ക്കു ലഭിച്ച ക്വോട്ടായും ഇന്ത്യൻതാല്പൎയ്യങ്ങൾ സംരക്ഷിക്കുന്നതിനു കേവലം അപൎയ്യാപ്തമാണു്.

ഈ കാൺഫറൻസുപോലെതന്നെ സെക്യൂരിട്ടികാൺഫറൻസും ഫലശൂന്യമായ തീരുമാനങ്ങൾ ചെയ്താണു പിരിഞ്ഞതു്. യുദ്ധത്തിൽ ജയിക്കുന്നവർ പറയുന്നതെല്ലാം ശരിയാണെന്നുള്ള അടിസ്ഥാനത്തിലാണു മുഖ്യ രാഷ്ട്രങ്ങളുടെ പുറപ്പാടു്. യുദ്ധങ്ങളുടെ എല്ലാം മൂലകാരണം രാഷ്ട്രങ്ങളുടെ സ്വാൎത്ഥതയാണെന്നും എല്ലാ ജനതകൾക്കും ഒരുപോലെ വളരാനും വികസിക്കാനും അവസരം കൊടുത്തെങ്കിൽ മാത്രമേ ലോകത്തു ശാശ്വതസമാധാനം ഉണ്ടാകയുള്ളു എന്നും സ്വാതന്ത്ര്യേച്ഛുക്കളെ അമൎത്തിവയ്ക്കുന്നതു് ആപൽക്കരമാണെന്നും കാൺഫറൻസിലെ മുഖ്യ പ്രതിനിധികൾ മനസ്സിലാക്കിയിട്ടുള്ളതായി കാണുന്നില്ല. ഈ മഹാസത്യങ്ങൾ അറിയുന്നതുവരെ ശാശ്വതസമാധാനം ഉണ്ടാക്കുന്നതിനു് ഒരു കാൺഫറൻസിനും സാധിക്കുന്നതല്ല.

---

## കസ്തൂർബാ സ്മാരകഫണ്ട്

കസ്തൂർബാ സ്മാരകനിധിയിലേക്കുള്ള ധനശേഖരം പ്രതീക്ഷയിൽ കവിഞ്ഞു് വിജയകരമായിരിക്കുന്നു. 75 ലക്ഷം രൂപാ മാത്രം പിരിക്കാൻ വിചാരിച്ചു ചെയ്ത അഭ്യൎത്ഥനയുടേയും പ്രചരണങ്ങളുടേയും ഫലമായി ഇപ്പോൾതന്നെ ഒരുകോടി 15 ലക്ഷത്തിനുമേൽ രൂപാ പിരിഞ്ഞുകിട്ടിയിട്ടുണ്ടു്. സംഭാവനകൾ ഇപ്പോഴും ചെന്നുകൊണ്ടിരിക്കുകയുമാണു്. മിക്കവാറും ഉദ്ദേശിച്ചതിന്റെ ഇരട്ടി വരുന്ന ഒരു തുക പിരിഞ്ഞുകിട്ടുമെന്നു വിചാരിക്കാവുന്നതാണു്. ഇന്ത്യയിലെ അജ്ഞഗ്രാമീണസ്ത്രീകളുടേയും കുഞ്ഞുങ്ങളുടേയും ഉദ്ധാരണാൎത്ഥമാണു് ഈ തുക വിനിയോഗിക്കപ്പെടാൻപോകുന്നതു്. ഇന്ത്യയിൽ ആകപ്പാടെ 10 ലക്ഷം ഗ്രാമങ്ങളുണ്ടു്. ഓരോ ഗ്രാമത്തിലും ഓരോ ഉദ്ധാരണകേന്ദ്രം ഉണ്ടാകണമെങ്കിൽ ഇപ്പോൾ പിരിച്ചതിന്റെ നൂറോ ആയിരമോ ഇരട്ടി പണം ആവശ്യമായി വരുന്നതാണു്. അശരണരും അവശരുമായ അനേകംകോടി സ്ത്രീകളേയും കുഞ്ഞുങ്ങളേയും രോഗത്തിൽനിന്നും അജ്ഞതയിൽനിന്നും ദാരിദ്ര്യത്തിൽനിന്നും ഉദ്ധരിക്കുക എന്നുള്ള മഹാ ഭീമപ്രശ്നത്തിന്റെ ഒരു അരുകിനെപ്പോലും സ്പർശിക്കുവാൻ ഈ തുകകൊണ്ടു് സാദ്ധ്യമായി വരികയില്ല എന്നു് ഗാന്ധിജിതന്നെ പ്രസ്താവിച്ചിട്ടുണ്ടു്. ഔദാൎയ്യബുദ്ധികളായ പൊതുജനങ്ങൾ ഈ വസ്തുത മനസ്സിലാക്കണം. കേന്ദ്രഫണ്ടിൽനിന്നു് ഓരോ പ്രദേശങ്ങളിലേക്കും നീക്കിവയ്ക്കുന്ന തുകകൾ വളരെ ചെറുതു മാത്രമേ ആയിരിക്കയുള്ളു. അതിനെ വലുതാക്കി അതാതു ദിക്കിലെ ആവശ്യങ്ങൾക്കു യോജിച്ചതരം പ്രവൎത്തനങ്ങൾ നടത്തുന്നതിനു സൗകൎയ്യമുണ്ടാക്കിക്കൊടുക്കുന്നതുവരെ ഈ വിഷയത്തിൽ പൊതുജനങ്ങളുടെ കടമ മുഴുവനായി നിൎവ്വഹിക്കപ്പെടുകയില്ല. ഓരോ ഗ്രാമത്തിലും ഓരോ കസ്തൂർബാസ്മാരകകേന്ദ്രം രൂപമെടുക്കണമെന്നുള്ളതായിരിക്കണം നമ്മുടെ ഉദ്ദേശം. ഭാരതീയസ്ത്രീത്വത്തിന്റെ മഹാമാതൃകയാ

യിരുന്ന ആ മഹതിയുടെ സ്മരണ നിലനിറുത്തുന്നതോടുകൂടി പാവപ്പെട്ടവരുടെ ഇടയിൽനിന്നു് അജ്ഞതയേയും ദാരിദ്ര്യത്തേയും രോഗത്തേയും നാം ആട്ടിപ്പായിക്കുകയും ചെയ്യണം.

---

## മി. വില്യംഫിലിപ്സിൻെറ റിപ്പോർട്ട്

പ്രസിഡൻറു റൂസ്‌വെൽററിൻെറ ഇന്ത്യൻപ്രതിനിധിയായിരുന്ന മി. വില്യം ഫിലിപ്സ് പ്രസിഡണ്ടിനയച്ച ഒരു സ്വകാര്യറിപ്പോർട്ടു എങ്ങനെയോ പ്രസിദ്ധീകൃതമായതു് ബ്രിട്ടീഷ്ഭരണാധികാരികളുടെഇടയിൽ വലിയ കോളിളക്കമുണ്ടാക്കിയിരിക്കുന്നു. ജപ്പാനെതിരായി യുദ്ധം ചെയ്യുന്നതിനുവേണ്ടിയുള്ള ഒരു മുഖ്യബേസായിത്തീർന്നിരിക്കുന്ന ഇന്ത്യ അസ്വാതന്ത്ര്യംമൂലം അസ്വസ്ഥയായി കഴിയുന്നതു യുദ്ധത്തിൻെറ ഗതിയെത്തന്നെ സാരമായി സ്പർശിക്കുന്നുഎന്നും, തങ്ങളുടെ സ്വാതന്ത്ര്യത്തിനുകൂടിയാണു് തങ്ങൾ യുദ്ധംചെയ്യുന്നതെന്നുള്ള ബോധം ഇന്ത്യാക്കാർക്കുണ്ടാക്കിക്കൊടുക്കുവാൻ ബ്രിട്ടീഷ്ഭരണാധികാരികൾക്കു കഴിയാതെ വന്നിരിക്കുന്നതുമൂലം ഇന്ത്യൻപട്ടാളങ്ങളുടെ മനോവീര്യംതന്നെ വളരെ മോശമായിരിക്കുന്നുവെന്നും ജപ്പാനെതിരായുള്ള യുദ്ധത്തിൻെറ മുഖ്യപങ്കു വഹിക്കുന്ന അമേരിക്കർ ഈ വിഷയത്തിൽ അനാസ്ഥ കാണിക്കുന്നതായാൽ അതുകൊണ്ടുമാത്രം അനേകലക്ഷം അമേരിക്കൻപടയാളികളുടെ ജീവൻ അനാവശ്യമായി ബലികഴിക്കേണ്ടിവരുമെന്നും അതിനാൽ പ്രസിഡണ്ടു റൂസ്‌വെൽററുതന്നെ ഈ സംഗതിയിൽ ഇടപെട്ടു ഇന്ത്യൻസ്വാതന്ത്ര്യം ബ്രിട്ടനെക്കൊണ്ടു അംഗീകരിപ്പിക്കുക എന്നുള്ളതു് യുദ്ധായത്നങ്ങളിൽ മുഖ്യമായ ഒരു സംഗതിയാണെന്നുമാണു മി. ഫിലിപ്സ് തൻെറ റിപ്പോർട്ടിൽ വ്യക്തമാക്കിയിട്ടുള്ളതു്. ഇന്ത്യൻസ്വാതന്ത്ര്യത്തിനനുകൂലമായി അമേരിക്കയിൽ വളർന്നുവരുന്ന പൊതുജനാഭിപ്രായത്തെ ഈ കത്തിൻെറ പ്രസിദ്ധീകരണം വളരെ പുരോഗമിപ്പിച്ചിട്ടുണ്ടെന്നുള്ളതിനു സംശയമില്ല. അമേരിക്കൻജനതയെ തെററിദ്ധരിപ്പിക്കുന്നതിനായി വളരെ പണിപ്പെട്ടു ആൻറി-ഇന്ത്യൻപ്രചരണം നടത്തിവരുന്ന ബ്രിട്ടീഷ്ഭരണാധികാരികളെ ഈ പ്രസിദ്ധീകരണം വല്ലാതെ പരിഭ്രമിപ്പിച്ചുഎന്നുവരാംകിലും ഇന്ത്യൻപ്രശ്നത്തിനു സത്വരമായ എന്തെങ്കിലും പരിഹാരമുണ്ടാക്കണമെന്നു അവർ വിചാരിച്ചിട്ടുള്ളതായി കാണുന്നില്ല. ഈ സ്വകാര്യറിപ്പോർട്ടു് എങ്ങചോൻപോയിഎന്നറിയുന്നതിലാണു അവരുടെ ശ്രദ്ധ കേന്ദ്രീകൃതമായിരിക്കുന്നതു്. യുദ്ധം എത്ര നീണ്ടുപോയാലും, എത്രഅധികം സാധുയോദ്ധാക്കൾ ജീവത്യാഗംചെയ്യേണ്ടിവന്നാലും, ആരൊക്കെ എന്തെല്ലാം ബ്രിട്ടൻെറ ഉദ്ദേശശുദ്ധിയെപ്പററി പറഞ്ഞാലും ഒരു കഴിവുണ്ടെങ്കിൽ ഇന്ത്യയെ അടിമത്വത്തിൽതന്നെവച്ചു ഭരണംനടത്തുന്നതാണെന്നു ബ്രിട്ടൻ ഉറച്ചിരിക്കുന്നതുപോലെ തോന്നുന്നു. ഈ വസ്തുത മനസ്സിലാക്കുന്ന ഇന്ത്യൻദേശാഭിമാനികൾ ഇനിയും കൂടുതൽ ത്യാഗങ്ങൾക്കു തയ്യാറാകേണ്ടിയിരിക്കുന്നു.

---

അഭിപ്രായത്തിനു് അയച്ചുതന്ന ശ്രീ ചിത്രാശോകൻ, മരററാലി, മൻ്ഭവനമറിയം, ധർമ്മവീര എന്നീ പുസ്തകങ്ങളും കൈപ്പററിയിരിക്കുന്നു.

License No. 101. Dated 9—8—1926.

THE SAHODARI.

(A POPULAR MONTHLY JOURNAL.)



Printed and published by P. R. Narayanan at the Sri Rama Vilas Press, Quilon.